THE
CHURCH WEEKLY

Vol. VI | SUNDAY 16th MARCH 1952 | PRICE 2 ANNAS PER COPY | NO. 10

# LOVE

## THE SPIRIT IN WHICH WE SHOULD KEEP LENT

Father Laurence S. Jackson, M. A., L. Th.

S. Luke X 27.

"Thou sha love the Lord thy God with al thy heart, and with all thy soul, and with all thy strength, and with all thy mind, and thy neighbour as thyself."

It is well that we should, at the beginning of the Lenten Fast, consider the motives which should be ours as we accept the discipline which the Church lays upon us. We believe that the Church is the Body of Christ and that we are living members of our Master, closer than hands or feet, nearer than breathing to him. Realising this we offer our poor self-denial to him, as our tribute to his love for us. Actually no deed is worth doing unless love is the motive behind it, and we shall achieve the right disposition for keeping Lent, if we read S. Paul's wonderful Song of Love from his first letter to the Corinthians. In it, he extols this virtue, as being the greatest, and he sings: "Though I speak with the tongues of men and of angels, and have not charity. I am become as sounding brass or a tinkling cymbal." Love is certainly the key note of the life of the Redeemer. He himself, speaks of his death which he would accomplish at Jerusalem, of his Passian which he would endure for the sake of humianity, and time and time again during his earthly life, we see the overflowing of his love in signs of healing, Thus at Jerico, his compassion overflowed upon a poor blind man, who making contact with the Saviour received his sight, and went on his way rejoicing.

Then in the story of the Good Samaritan, is surely revealed the true motive which should accompany every good action. The Samaritan put aside his prejudices when he fonnd a poor Jew in dire need. He gave the needed help, and accordingly received God's blessing.

And it is with this spirit that Holy Church would have us enter upon the Solemn Fast of Lent. She is calling you and me to a time of discipline, to a time of self-denial.

And there are peculiar dangers attached to Lent. Giving up things is often liable to make one irritable and bad tempered. I will give you a homely example. Have you ever been in company with a man who by force of circumstances has been compelled to give up his tobacco? In the majority of cases such an one is a most trying person to come in contact with. Often he is impatient and boorish. He makes his temporary discomfort an excuse for a petty display of irritability.

Now, brethren, at this time of the year you are being called upon to practise the virtue of self-denial and there is a great danger of falling into such sins as I have mentioned above, unless our abstinence springs from a right motive. this motive of love.

So we must pray, to the Blessed Spirit, who led our Lord into the wilderness, that he also will lead us during these memorial days, and overshadowing us, will bestow upon us, ever deeper devotion to our Master and Lord. Thus, all that we do this lent will be undertaken simply and solely for love of Him who has done, and is doing so much forus.

Otherwise our Lenten fast may beget the sins of spiritual pride. We may say in our hearts, and we frequently do: Howo much better am I than my neighbour, who for lack of teaching maks no attempt whatsoever to keep this holy season! Such thoughts, at all costs, must be avoided. Christians should not indulge in uncharitable thoughts of others. In any case, our eyes should be removed from our fellow beings, and fixed firmly upon the Son of Man nailed to Calvary's tree. Then such love will fill our hearts; that we shall be willing and glad to endure pain and suffering, for thus shall we unite ourselves more closely to him who is the divine Redeemer.

> "Shall not we thy sorrows share,
> "Learn thy discipline of pain,
> "Strive, like thee, through fast and prayer,
> "Strength for after-time to gain?

Thus Lent should be a surrender of every part of our being to the love of God. No part must be held back: heart, soul, strength, mind, all must be submitted to the divine will.

How then are we going to keep Lent? And the answer must be: "In the spirit of love:—love for God—love for the brethren."

Think of God's goodness to us, and of our own poor response. Then we shall become acutely conscious of our own shortcomings, imperfections and sins. We shall realise how we have hurt the love of God by our indifference and our

# അമ്മയും മകനും

(അലക്സ്)

ഇന്ന് ലീല ഒരു കോളജുവിദ്യാർത്ഥിനിയാണ്. ഇന്റർമീഡിയറ്റു വിദ്യാഭ്യാസം കഴിഞ്ഞ്, അവളെ മെഡിക്കൽ കോളജിൽ അയച്ച് ഒരു ലേഡിഡാക്ടറാക്കണമെന്നുള്ളതായിരുന്നു രാജന്റെ ആഗ്രഹം. മേരിയും അതിനോട് അനുകൂലിച്ചു. അതിൽ പിന്നെ പലപ്പോഴും രാജൻ ലീലയെ "എന്റെ കൊച്ചു ലേഡീഡോക്ടർ" എന്നു കളിയാക്കി വിളിക്കുമായിരുന്നു. ആ ഭവനം വീണ്ടും സന്തോഷത്തിന്റെയും പൊട്ടിച്ചിരയുടെയും ഒരു കേളീരംഗമായി മാറി.

ഇതിനു മറ്റൊരു പ്രധാന കാരണവുമുണ്ടായിരുന്നു. ലീലയുടെ ആത്മസുഹൃത്തായ ലൂസി ദിവസേനയെന്നപോലെ അവളുടെ വീട്ടിൽ വരുമായിരുന്നു. കോളജു വിട്ടാൽ ലൂസി, ലീലയോടുകൂടെ ആ വീട്ടിൽവന്ന് ഒരു മണിക്കൂറെങ്കിലും ചെലവിടാതെ പോകയില്ലായിരുന്നു. ലീലയുടെ സാമീപ്യമോ, "കയിൽമാർക്ക്" കേക്കിന്റെ മാധുര്യമോ അല്ല അവളെ അത്രമാത്രം ആ ഗൃഹവുമായി അടുപ്പിച്ചത്; ആ ഗൃഹാന്തരീക്ഷത്തിൽ ഉദിച്ചുയർന്നു നിന്നിരുന്ന ഒരു യുവകോമളനായിരുന്നു, അവളുടെ ഹൃദയാംബുജത്തെ അമിതമായി ആകർഷിച്ചത്. രാജനുള്ള ആ ഗൃഹം അവൾക്കു സ്വർഗ്ഗസമാനമായി രൂപാന്തരപ്പെട്ടു. ലീലയിൽ നിന്നും, രാജനെപ്പറ്റി ലൂസി ധാരാളമായി കേട്ടിട്ടുണ്ടായിരുന്നു. രാജനുമായി പരിചയമാകുവാൻ സാധിച്ചതോടുകൂടി, അവളറിയാതെതന്നെ രാജനിൽ അവളുടെ ഹൃദയം മുഴുവനും പതിഞ്ഞു. ലീലയെ സന്തോഷമതിയാക്കുവാൻ ഇതിൽക്കവിഞ്ഞു മറ്റൊരു കാരണവും വേണ്ടിയിരുന്നില്ലല്ലോ.

രാജനും ലൂസിയും തമ്മിൽ കൂടുതൽ അടുക്കുന്നതിനു വേണ്ടിയുള്ള സർവ്വ സാഹചര്യങ്ങളും ലീല മനഃപൂർവ്വം തന്നെ സൃഷ്ടിച്ചു. രാജൻ സാധാരണയുള്ള പതിവിനു വിപരീതമായി നാലുമണിക്കു മുമ്പായിത്തന്നെ വീട്ടിൽ വന്നുതുടങ്ങി. ഇന്ന് അവന്റെ സാമ്രാജ്യം മുഴുത്ത വ്യവസായശാലയിൽ രണ്ടു ക്ലാർക്കുമാരും, പലഹാരങ്ങൾ കൊണ്ടുനടന്നു വിൽക്കുന്നതിനായിത്തന്നെ ഒരു ഡസനോളം വേലക്കാരുമുണ്ടായിരുന്നു. അഞ്ചുമണിയോടു കൂടെ ജോലിക്കാരെല്ലാം പോയിക്കഴിഞ്ഞു, വ്യവസായശാല അടച്ചുപൂട്ടുന്ന ജോലി ക്ലാർക്കന്മാരെ രാജൻ ഏൽപ്പിച്ചു. കാരണം നാലു മണിക്കു മുമ്പായിത്തന്നെ അവന്റെ ഹൃദയം, കൂട്ടിൽ പിടിച്ചിട്ട ഒരു പക്ഷിയെപ്പോലെ പിടച്ചുതുടങ്ങുമായിരുന്നു. ഏതോ ഒരു അയസ്കാന്തത്തിന്റെ സാമീപ്യത്തിനു വേണ്ടി ആ ഇരുമ്പുശകലം ആവേശം പൂണ്ടു. നാലര മണിയാകുന്നതിനോടുകൂടെ അന്നേരം പാകപ്പെടുത്തിയെടുത്ത കുറെ പലഹാരങ്ങളുമായി രാജൻ എല്ലാ ദിവസവും വീട്ടിൽ ഹാജരായിത്തുടങ്ങി. ആ സമയത്തോടുകൂടെ ലൂസിയും ലീലയും കോളജുവിട്ട് അവിടെയെത്തുമായിരുന്നു. കാപ്പികുടി കഴിഞ്ഞാലുടൻതന്നെ ലീല എന്തെങ്കിലും കാരണം പറഞ്ഞ്, അവിടെ നിന്നും മാറുമായിരുന്നു. ലൂസിയും രാജനും അതേപ്പറ്റി അശേഷം പരിഭവപ്പെട്ടുമില്ല. ആ യുവഹൃദയങ്ങൾ ജീവിതത്തിലെ ആശകളും ആഗ്രഹങ്ങളും പരസ്പരം പകർന്നു.

മൂന്നുനാലു മാസം കഴിഞ്ഞതിനോടുകൂടെ "ഇരുമെയ്യ് ആണെങ്കിലും നമ്മളൊററ കരളല്ലേ, നീയെന്റെ ജീവനല്ലെ!" എന്ന നിലയിലായി രാജന്റെയും ലൂസിയുടെയും അനുഭവം. ലൂസിയുടെ കർണ്ണമധുരമായ സംഭാഷണം കേട്ടുകൊണ്ടിരിക്കുന്നതായിരുന്നു രാജന്റെ ജീവിതസൌഭാഗ്യം. ഗൌരവം നിറഞ്ഞതും പ്രേമസംപൂർണ്ണവുമായ രാജന്റെ കണ്ണുകളിലേക്കു നോക്കിയിരുന്നുകൊണ്ടു ലൂസിയും ആത്മനിർവൃതിയടഞ്ഞു. അവരുടെ ഹൃദയം ഇത്രമാത്രം അടുത്തെങ്കിലും കോളജുകാര്യങ്ങളും വ്യവസായകാര്യങ്ങളുമല്ലാതെ മററു യാതൊന്നും അവർ സംസാരിച്ചിരുന്നില്ല. ഹൃദയം തിങ്ങിനിന്നിരുന്ന പ്രണയം പരസ്പരം അറിയിക്കുന്നതിനുവേണ്ടി അവരുടെ ആത്മാവു വെമ്പൽ പൂണ്ടു. പക്ഷേ അതിനുള്ള ധൈര്യം രണ്ടുപേർക്കുമുണ്ടായിരുന്നില്ല. സ്ത്രീസഹജമായ ലജ്ജ ലൂസിയെ അതിൽനിന്നു പിന്തിരിപ്പിച്ചു. സാമ്പത്തികവും സാമൂഹ്യവുമായ ഒരു വലിയ പ്രതിബന്ധമുള്ളതുകൊണ്ടു തന്റെ പ്രണയാഭ്യർത്ഥന ലൂസി നിരാകരിച്ചാൽ, പിന്നീടുള്ള ജീവിതം വെറും കാളരാത്രിയായിത്തീരുമല്ലോ എന്നുള്ള ഭയംമൂലം രാജനും ആ സാഹസത്തിനു തുനിഞ്ഞില്ല. എന്നാൽ ആ രീതിയിൽ അവർക്ക് അധികനാളുകൾ കഴിക്കുന്നതിനു സാധിച്ചില്ല. മലവെള്ളംപോലെ ഇരമ്പിപ്പാഞ്ഞു കയറിക്കൊണ്ടിരുന്ന പ്രണയപ്രവാഹം, അവരുടെ ഹൃദയഭിത്തികളെ തല്ലിത്തകർത്തു. എന്തു സംഭവിച്ചാലും സാരമില്ല, ലൂസിയോടു ഹൃദയം തുറന്നു സംസാരിക്കുകയെന്നുതന്നെ രാജൻ തീരുമാനിച്ചു. ഹൃദയത്തിന്റെ ഭാരം അവനു അത്രമാത്രം അസഹനീയമായിരുന്നു. ഒരു സായാഹ്നവേളയിൽ അവർ രണ്ടുപേരും തനിച്ചിരുന്നു സംസാരിച്ചുകൊണ്ടിരുന്ന അവസരത്തിൽ, തുടിക്കുന്ന ഹൃദയത്തോടുകൂടെ രാജൻ ലൂസിയോടു പറഞ്ഞു.

"ലൂസീ!"

അവൾ രാജന്റെ കണ്ണുകളിലേക്കു നോക്കി. ഏതോ അതിഗൌരവമായ ഒന്നിനെപ്പററി രാജൻ സംസാരിക്കുവാൻ പോകയാണെന്ന് അവൾക്കു തോന്നി

"ലൂസി, എനിക്കു ലൂസിയോടു ചില കാര്യങ്ങൾ പറയുവാനുണ്ട്."

ഉദിച്ചുയർന്നുവന്ന സൂര്യനെക്കണ്ട താമരയെപ്പോലെ ലൂസിയുടെ മുഖാരവിന്ദം വികസിച്ചു. അവളുടെ ഹൃദയം അതിവേഗം തുടിച്ചുതുടങ്ങി. "പറയണം, രാജൻ! മടിക്കാതെ പറയണം." രാജനെ സ്ത്രീസഹജമായ മാധുര്യത്തോടുകൂടി അവൾ പ്രോൽസാഹിപ്പിച്ചു.

രാജനു പറയുവാനുണ്ടായിരുന്നതു്, അവൻ വിക്കിവിക്കി ഒരു വിധം ഒന്നു രണ്ടു വാചകങ്ങളിലായി പറഞ്ഞുതീർത്തു. സന്തോഷം തിളച്ചുമറിയുന്ന ലൂസിയുടെ മുഖംതന്നെ അതിനൊരു മറുപടിയായിരുന്നു.

"രാജാ, രാജാ," അവ[illegible]ശമേലി

---

wrong-doing, and having gained this knowledge, there will be born in us the desire of Repentance. Thus we shall want to kneel down and tell God how sorry we are for having crucified the Son of God afresh by our pursuit of the world, the flesh and the devil and we shall not be content until we have received God's absolving word ministered through his appointed priest. Then we shall arise from our knees, freed from the power of sin, and we shall go on in the strength of the spirit to do great things for him. So our true repentance will enable us to enable us to endure the discipline of fasting which the Church lays upon us.

And our fasting should be practical. If we limit our food there should consequently be a saving of money, and this should be used to help the service of the Church.

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

(ഡോം ബർനാഡ് ക്ലെമെൻസ്)

## അദ്ധ്യായം 4.

### ആരാധന (Worship)

"Worship" എന്നുള്ള വാക്ക് അതിൽ തന്നെ പ്രത്യേകമായി മതപരമായ ഒരു വാക്കല്ല. പൊതുവിൽ പറയുന്നതായാൽ ആരെ സംബന്ധിച്ചോ ഏതു വസ്തുവിനെ സംബന്ധിച്ചോ ആ വാക്കു നാം ഉപയോഗിക്കുന്നുവോ ആ ആളിനോ വസ്തുവിനോ നാം യോഗ്യത (worth) ആരോപിക്കുന്നു എന്നേ അതിനർത്ഥമുള്ളു. തീർച്ചയായിട്ടും ആ ആൾ എല്ലാ കാര്യത്തിലും ദൈവമായിട്ടു നാം വകവയ്ക്കുന്നു എന്നു അവശ്യം അർത്ഥമാകുന്നില്ല. ഉദാഹരണമായി നീ ബൈസക്കിൾ നടവഴിയിൽ (pavement) കൂടി ഓടിക്കയോ നിന്റെ അയൽക്കാർക്കു അസഹ്യതയുണ്ടാകത്തക്കവണ്ണം വളരെ ഉച്ചത്തിലും നിരന്തരമായും കരയുവാൻ നിന്റെ പട്ടിയെ അനുവദിക്കുകയോ ചെയ്യുകയാണെങ്കിൽ നീ അധികം താമസിയാതെ മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാകാൻ ഇടയായേക്കാം. അവിടെ പോലീസുകാരും മറ്റുള്ളവരും അദ്ദേഹത്തെ "your worship" എന്നു അഭിസംബോധന ചെയ്യുന്നതായി നീ കേൾക്കും. പോലീസുകാരനും അവിടെ കൂടിയിരിക്കുന്ന ആരെങ്കിലും അദ്ദേഹം ഒരു ദൈവമെന്നു സങ്കല്പിക്കുന്നു എന്നു ഇതിനർത്ഥമില്ലല്ലോ. അദ്ദേഹം വഹിക്കുന്ന ഉദ്യോഗത്തിനു യോഗ്യത (worth) ആരോപിച്ചുകൊണ്ടു ബഹുമാന്യ പദവി നാം കൊടുക്കുന്നേയുള്ളു; പ്രധാനങ്ങളായ മറ്റു സ്ഥാനങ്ങളെ അലങ്കരിക്കുന്നവർക്കു വിവിധ തരത്തിലുള്ള യോഗ്യത നാം ആരോപിക്കുന്നതുപോലെ. ഉദാഹരണമായി ജഡ്ജിമാരെ "your houour" എന്നും ഗവർണ്ണർമാരെ "your excellency" എന്നും രാജാക്കന്മാരെയോ രജ്ഞികളെയോ "your majesty" എന്നും നാം അഭിസംബോധന ചെയ്യുന്നു. അതുപോലെ ഒരു പുരുഷൻ അയാൾ തെരഞ്ഞെടുത്ത സ്ത്രീയെ വിവാഹം ചെയ്‌വാനായി പള്ളിയിൽ വരുമ്പോൾ ശുശ്രൂഷയുടെ ഇടയ്ക്കു അയാൾ പറയുന്നു. "With my body I worship Thee" അവളിൽ അയാൾ യോഗ്യത, ഒരു പക്ഷേ ആധിക്യം യോഗ്യത ആരോപിക്കുന്നു. എന്നാൽ തീർച്ചയായും അയാൾ അവളെ ദൈവമായി വിചാരിക്കുന്നില്ല. അവർ തമ്മിലുള്ള യോജിപ്പിന്മേൽ ദൈവാനുഗ്രഹത്തെ വാഞ്ഛിച്ചുള്ള പള്ളിയിലെ അയാളുടെ സാന്നിദ്ധ്യം തന്നെ അതിനു മതിയായ തെളിവാണ്. "Worshipful company of F shmongers" എന്നു നാം പറയുമ്പോൾ യോഗ്യത ആരോപിക്കാൻ കൊള്ളാവുന്ന ആളുകളാണ് അവർ എന്നും നാമും അങ്ങിനെ ആരോപിക്കാൻ ആഗ്രഹിക്കുന്നു എന്നുമേ നാം അർത്ഥമാക്കുന്നുള്ളു.

അതു തെളിവായി കിട്ടികഴിഞ്ഞു എന്നു ഞാൻ ആശിക്കുന്നു. കൊണ്ടു കുറേക്കൂടി വ്യക്തമാക്കാം. ആളുകളെയോ വസ്തുക്കളെയോ ആരാധിക്കുക (worship) എന്നു പറഞ്ഞാൽ നമ്മെ സംബന്ധിച്ചിടത്തോളം ആ ആളുകൾക്കോ വസ്തുക്കൾക്കോ യഥാർത്ഥയോഗ്യത (true worth) ആരോപിക്കുകയും നമ്മുടെയും അവരുടെയും യോഗ്യതകൾ സംബന്ധിച്ചിടത്തോളം അവരുമായുള്ള യഥാർത്ഥ ബന്ധത്തിൽ നമ്മെത്തന്നെ വയ്ക്കുന്നതിനു ആവശ്യമായ ഇച്ഛാവൃത്തി (act of our will) നാം അനുഷ്ഠിക്കയും ചെയ്യുന്നു എന്നേ അർത്ഥമുള്ളു. അതു മനസ്സിൽ ഗ്രഹിച്ചിരുന്നാൽ, നമ്മെക്കാൾ കൂടുതൽ യോഗ്യതയുണ്ടെന്നു നാം വിശ്വസിക്കുന്ന ആളുകളെ മാത്രമേ നാം ആരാധിക്കുന്നുള്ളു. (Worship) എന്നുള്ള വസ്തുതയും കൂടെ ഗ്രഹിക്കുമ്പോൾ "worship" എന്താണെന്നുള്ള അർത്ഥത്തിൽ നാം അവസാനമായി എത്തിക്കഴിഞ്ഞു.

അപ്പോൾ ദൈവത്തെയുള്ള ആരാധന എന്നതു തന്റേയും നമ്മുടെയും യോഗ്യതകൾ സംബന്ധിച്ചിടത്തോളം നമ്മുടെ ഇച്ഛാവൃത്തിയുടെ അനുഷ്ഠാനം (act of the will) മൂലം തന്നോടുള്ള യഥാർത്ഥ ബന്ധത്തിൽ നമ്മളെത്തന്നെ വയ്ക്കുക എന്നുള്ളതാകുന്നു. സർവ്വപ്രാർത്ഥനയും വാഗ്രൂപത്തിൽ പുറപ്പെട്ടാലും ഇല്ലെങ്കിലും നമ്മുടെ ഇച്ഛാവൃത്തിയുടെ ഒരനുഷ്ഠാനമോ അനുഷ്ഠാനങ്ങളുടെ പരമ്പരയോ ആകുന്നതുകൊണ്ടാണ "നമ്മുടെ ഇച്ഛാവൃത്തിയുടെ അനുഷ്ഠാനത്താൽ (by an act of the will) എന്നു ഞാൻ മുകളിൽ പറഞ്ഞതു്; അതു വികാരങ്ങളുടെ ഒരു കാര്യമേ (a matter of feeling) അല്ല. നമ്മുടെ ഇച്ഛാവൃത്തിയുടെ ഈ അനുഷ്ഠാനമോ അനുഷ്ഠാനപരമ്പരയോ (അതിനെ നമ്മുടെ act of worship എന്ന് ഇപ്പോൾ പറയാം) നമ്മുടെ രഹസ്യപ്രാർത്ഥനയിൽ വ്യക്തിപരമായോ നമ്മുടെ സഹക്രിസ്തുവരുമായി ഒരു സംഘമായി യോജിച്ച് ഒരു ആരാധനാസ്ഥലത്തോ (പള്ളിയോ ചാപ്പലോ പ്രത്യേകം വേർതിരിച്ച ഒരു മുറിയോ) നിർവഹിക്കാവുന്നതാണ്. ഈ ഒടുവിലത്തേതിനെ പ്രകൃതിക്കനുയോജിച്ച "പരസ്യാരാധന" എന്നോ ചിലപ്പോൾ ദിവ്യാരാധന എന്നോ നാം വിളിക്കുന്നു.

ക്രിസ്തുവരായ നമുക്കു ദൈവത്തെയുള്ള ആരാധന എന്തുകൊണ്ടു് അത്യാവശ്യമായിരിക്കുന്നു എന്നു് ഇപ്പോൾ കാണുവാൻ എളുപ്പമായിരിക്കണം. അതു കൂടാതെ നമുക്കു യഥാർത്ഥത്തിൽ പ്രാർത്ഥിക്കാനോ ഏതെങ്കിലും തരത്തിൽ ദൈവത്തെ സേവിപ്പാൻ തന്നെയോ സാദ്ധ്യമല്ല. ഒരു അതിവിപുലമായ യന്ത്രസംവിധാനത്തിൽ ഓരോ വെവ്വേറെയായ ഭാഗവും അതതിന്റെ ജോലി ചെയ്യാൻ കഴിയുന്നതു് അതാതിന്റെ ശരിയായ സ്ഥാനത്തിരിക്കയും അതിൽനിന്നു അറ്റുപോകാതിരിക്കയും ചെയ്താൽ മാത്രമാണല്ലോ. അതുപോലെ മനുഷ്യവർഗ്ഗത്തോടുള്ള ദൈവത്തിന്റെ പ്രവൃത്തികളുടെ ആകെത്തുകയാകുന്ന അതിവിപുലമായ യന്ത്രസംവിധാനത്തിൽ നിങ്ങൾക്കും എനിക്കും നമ്മുടെ ഭാഗം നിർവഹി

---

രുന്ന ഒരു പുസ്തകത്തിലേക്കു നോക്കിക്കൊണ്ടു പറഞ്ഞു. "എന്റെ ജീവിതത്തിന്റെ ആഗ്രഹവും അതുതന്നെ." രാജൻ അറിയാതെ തന്നെ ലൂസിയുടെ കൈകളെ സ്വന്തകൈകളിലാക്കി. അവർ രണ്ടുപേരും യാതൊന്നും സംസാരിച്ചില്ല. ആ മുറിയിൽ ഒരു നിശബ്ദത വ്യാപിച്ചിരുന്നു. പക്ഷേ രണ്ടു യുവഹൃദയങ്ങൾ ഒന്നായതിന്റെ ചില വൈദ്യുതവീചികൾ ആ മുറിയിൽ അലതല്ലി. ആ അവസരത്തിലാണ ലീല ആ മുറിയിൽ പ്രവേശിച്ചതു്. ജന്മസിദ്ധമായ വാസനയാൽ അവിടെ നടന്നതു് എന്തെല്ലാമെന്നു് അവൾ ഒരു ക്ഷണനേരം കൊണ്ടു മനസ്സിലാക്കി. ആ രംഗത്തിന്റെ പരിപാവനതയ്ക്കു ഭംഗം വരുത്താതിരിക്കുവാനായി വന്നപോലെ തന്നെ നിശബ്ദയായി അവൾ ആ മുറിയിൽ നിന്നു് ഇറങ്ങിപ്പോയി. പക്ഷേ അവൾ അടുത്ത മുറിയിൽ പോയി വിങ്ങിക്കരയുകയാണുണ്ടായതു്. അതിന്റെ കാരണം അവൾക്കുതന്നെയും അജ്ഞാതമായിരുന്നു.

# ക്രിസ്തുവിന്റെ രാജ്യം—മനുഷ്യന്റെ പ്രത്യാശ
## ഒരു കോൺഫറൻസ്

(നിരീക്ഷകൻ)

കഴിഞ്ഞ ക്രിസ്തുമസ്സ് അവധിക്ക് യുണൈറ്റഡ് സ്റ്റേറ്റ്സിൽ മദ്ധ്യപശ്ചിമപ്രദേശത്തു ക്യാൻസസ്സ് സർവ്വകലാശാലയിൽ വച്ച് ഒരു ഭീമമായ കോൺഫറൻസു നടന്നു. ഇതു് അമേരിക്കയിലെ ഒരു പ്രധാന ക്രിസ്തീയ യുവജനപ്രസ്ഥാനമായ സ്റ്റുഡൻറ് വോളൻറീയർ മൂവ്മെൻറിന്റെ ആഭിമുഖ്യത്തിലും അമേരിക്കയിലും ക്യാനഡായിലുമുള്ള വിവിധ യുവജനപ്രസ്ഥാനങ്ങളുടെ സഹകരണത്തിലുമാണു് നടത്തിയതു്. സ്റ്റുഡൻറ് വോളൻറീയർ മൂവ്മെൻറ് 1886-ൽ സ്ഥാപിക്കപ്പെട്ടു. അതിന്റെ മുഖ്യമായ ഉദ്ദേശം മിഷ്യനറി വേലയ്ക്കായുള്ള വെല്ലുവിളി സർവ്വകലാശാലാവിദ്യാർത്ഥികൾക്കു കൊടുക്കുകയാണു്. ആധുനികസഭാചരിത്ര വിദഗ്ദ്ധന്മാരിൽ അദ്വിതീയനായ പ്രൊഫസർ ലാറ്റൂറെറ്റ് കോൺഫറൻസിൽ പറഞ്ഞതു്, ഈ പ്രസ്ഥാനം രൂപമെടുത്തതിന്റെ ശേഷം 20,000 കോളജ് വിദ്യാർത്ഥികൾ ലോകത്തിന്റെ മിക്ക ഭാഗങ്ങളിലേക്കും മിഷ്യനറിമാരായി പോയിട്ടുണ്ടെന്നാണു്. കോൺഫറൻസിൽ 2,200 അംഗങ്ങൾ സംബന്ധിച്ചു വിവിധ രാഷ്ട്രങ്ങളിൽ നിന്നുമായി ഇരുന്നൂറോളം വിദേശവിദ്യാർത്ഥികൾ ഉണ്ടായിരുന്നതിൽ 24 പേർ ഇന്ത്യയിൽ നിന്നുമായിരുന്നു. വിവിധ പാശ്ചാത്യ പ്രോട്ടസ്റ്റാൻറു സഭകളും പൌരസ്ത്യ സഭകളും ഉൾപ്പെടെ 40 സഭകളുടെ അംഗങ്ങൾ സംബന്ധിച്ച ഈ കോൺഫറൻസ് യഥാർത്ഥത്തിൽ ഒരു "എക്കുമെനിക്കൽ" സമ്മേളനം തന്നെയായിരുന്നു. ജാതി വർണ്ണ ചരിത്രഭൂമിശാസ്ത്ര സീമകളെ അതിലംഘിക്കുന്നതും ബാഹ്യമായ ഭിന്നതകൾക്കു പമ്പിൽ സുസ്ഥിരമായി അജയ്യമായി സ്ഥിതി ചെയ്യുന്നതുമായ അഖിലലോക സഭയുടെ ദൈവദത്തമായ ഐക്യത്തിന്റെ ഒരു പ്രസ്പഷ്ടമായ പ്രകടനമായിരുന്നു ഈ സമ്മേളനം.

ക്രൈസ്തവലോകത്തിൽ അഖിലലോകപ്രശസ്തി സമ്പാദിച്ചിട്ടുള്ള പല നേതാക്കന്മാരും ഈ കോൺഫറൻസിൽ സംബന്ധിച്ചിരുന്നു. ഇന്നു നിലവിലിരിക്കുന്ന മിക്ക സർവ്വലൗകിക ക്രൈസ്തവ യുവജനപ്രസ്ഥാനങ്ങളുടെയും അന്തർദ്ദേശീയ മിഷ്യനറി സമൂഹത്തിന്റെയും അഖില ലോക സഭാ കൌൺസിലിന്റെയും പ്രാരംഭം മുതലുള്ള അഭിവന്ദ്യ നേതാവും ലോകത്തിലെ ഏറ്റവും വലിയ ക്രിസ്തീയ തന്ത്രമർമ്മജ്ഞനുമായ ജോൺ ആർ മോട്ടിന്റെ സാന്നിദ്ധ്യം ഏറ്റവും അനുഗ്രഹകരമായിരുന്നു. അദ്ദേഹമാണു് സ്റ്റുഡൻറ് വോളൻറിയർ മൂവ്മെൻറിന്റെ സ്ഥാപകൻ. സ്ഥാപനം മുതൽ കഴിഞ്ഞ 65 വർഷങ്ങളിലെയും വാർഷിക കോൺഫറൻസുകളിൽ അദ്ദേഹം മുടങ്ങാതെ സംബന്ധിച്ചിട്ടുണ്ടു്.

അഭ്യസ്തവിദ്യരായ അനേക ലക്ഷങ്ങൾക്കുവേണ്ടി അനവരതം പ്രാർത്ഥിക്കുകയും ചിന്തിക്കുകയും ചെയ്തതിന്റെ ഫലമായി താൻ ആവിഷ്ക്കരിച്ച വിദഗ്ദ്ധസമ്പ്രദായം ഉപയോഗിച്ച് ഏഷ്യയിലും ആഫ്രിക്കയിലുമായി 6 കോടിയോളം നിരക്ഷരരെ എഴുതാനും വായിക്കാനും പഠിക്കാൻ സഹായിച്ച ഡാക്ടർ ഫ്രാങ്ക് ലാബാക്ക്—ന്റെ ദൂതു് യുവാക്കൾക്ക് ഒരു വെല്ലുവിളി ആയിരുന്നു. ജീവിത സാഫല്യത്തിനു വേണ്ടി ദാഹിച്ച് എരിപൊരി കൊള്ളുന്ന ദരിദ്രലക്ഷങ്ങൾക്ക് അമേരിക്കയുടെ യുദ്ധസന്നാഹമല്ല, സേവനസന്നദ്ധമായ സഹജീവിസ്നേഹമാണു് ആവശ്യമെന്നും, ഭൗതികാവശ്യങ്ങൾ നിറവേറുന്നതിൽ താല്പര്യം പ്രദർശിപ്പിക്കാത്ത ആത്മീയ സുവിശേഷപ്രസംഗം കേവലം മിഥ്യയാണെന്നും പരസ്പരം വെറുക്കാൻ പഠിപ്പിക്കുന്ന ലോകത്തിൽ സ്നേഹിതരെ നിർമ്മിക്കുന്ന ക്രിസ്തീയ സേവനയോദ്ധാക്കളാകുകയാണു് യുവാക്കളുടെ കർത്തവ്യമെന്നും ഈ മിഷ്യനറിവീരൻ ശക്തിപൂർവ്വം ഉദ്ബോധിപ്പിച്ചു. പല കൊല്ലങ്ങൾ ഇന്ത്യയിൽ ഒരു ആംഗ്ലിക്കൻ മിഷ്യനറിയായി വേല ചെയ്തിട്ടുള്ള ആളും ഇപ്പോൾ അന്തർദ്ദേശീയ മിഷ്യനറി സമൂഹത്തിന്റെ ജനറൽ സെക്രട്ടറിയുമായ റെവ. ചാൾസ് റാൻസൻ, "ദൈവം എന്തു ചെയ്തു", "ദൈവം എന്തു ചെയ്യുന്നു", "ദൈവം എന്തു ചെയ്യും" എന്ന തലക്കെട്ടുകളുടെ കീഴിൽ ക്രിസ്തുവിൽ കൂടെയുള്ള രക്ഷണ്യ ചരിത്രത്തെയും, സഭയാകുന്ന രക്ഷണ്യസമൂഹത്തെയും ചരിത്രത്തിന്റെ പര്യവസിത ക്രിസ്തീയ പ്രത്യാശയേയും കുറിച്ചു പ്രഗൽഭമായ പ്രസംഗങ്ങൾ ചെയ്തു.

കോൺഫറൻസിനു ധാരാളം നല്ല വശങ്ങളും ചില ബലഹീനവശങ്ങളുമുണ്ടായിരുന്നു. അമേരിക്കൻ കാര്യശേഷിയുടെ ഒരു മകുടോദാഹരണമായിരു

---

പ്പാൻ കഴിയുന്നതു ദൈവത്തോടും നമ്മുടെ സഹജീവികളോടുമുള്ള യഥാർത്ഥ ബന്ധത്തിൽ നാം സ്ഥിതിചെയ്യുമ്പോൾ മാത്രമാണു്, എന്നാൽ നമ്മോടുള്ള തന്റെ എല്ലാ പ്രവർത്തനങ്ങളിലും എന്നപോലെ ദൈവം ഈ സത്യത്തെ നമ്മളെ കാണിക്കുകയും അതിന്റെ നിർവഹണം നമ്മുടെ സ്വതന്ത്രേച്ഛയെ ആശ്രയിച്ചിരിക്കണമെന്നു് അവിടുന്നു തിരുവിഷ്ടമാകുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു് ഈ സംഗതിയിൽ നമ്മുടെ സ്വതന്ത്രമായ ഇച്ഛയുടെ പ്രവർത്തനം അത്യാവശ്യമാകുന്നു. ആ പ്രവർത്തനമാണു പരസ്യമായോ രഹസ്യമായോ ഉള്ള നമ്മുടെ ആരാധന നടത്തുമ്പോൾ നാം ചെയ്യുന്നതു്. നമ്മുടെ ശരിയായ സ്ഥാനത്തു നമ്മളെത്തന്നെ നാം സ്ഥാപിക്കുന്നു. നമ്മുടെ ജോലി അപ്പോൾ നമുക്കു നിർവഹിക്കാം. ആ സ്ഥാനത്തു മാത്രമേ നമുക്കതു നിർവഹിക്കാൻ കഴിയും. വേറെ ഏതു സ്ഥാനത്തായാലും അതിവിസ്തൃതവും ചെലവേറിയതുമായ കേടുപാടിനു കാരണമാകും; എത്ര വിസ്തൃതവും ചെലവേറിയതുമാണെന്നു കാണണമെങ്കിൽ കഴിഞ്ഞ അദ്ധ്യായത്തിൽ ഞാൻ നിങ്ങളോടാവശ്യപ്പെട്ടതു പോലെ കുറച്ചു സമയം ഗെത്സമേനിലോ കാൽവരിയിലോ ചെലവഴിച്ചാൽ മതിയാകും.

അങ്ങനെ ഓരോ ദിവസവും ആരംഭിക്കേണ്ടതു് ഒരാരാധനാവൃത്തി കൊണ്ടാണ്. പ്രാർത്ഥനയുടെ ഓരോ കാലവും ആരംഭിക്കേണ്ടതു ആരാധനാവൃത്തികൊണ്ടാണ്. നാം ഏർപ്പെടുന്ന എതു ജോലിയും ആരംഭിക്കേണ്ടതു ആരാധനാവൃത്തികൊണ്ടാണ്. അവ ദീർഘമായ പ്രവൃത്തികളായിരിക്കണമെന്നില്ല. അങ്ങനെ ദീർഘമായ പ്രവൃത്തികൾക്കു നമുക്കു പലപ്പോഴും നേരമില്ലായിരിക്കാം. അനുതപിക്കാത്ത പാപം മൂലം തന്നിൽ നിന്നു നാം വേർപെട്ടിരിക്കയാണെങ്കിൽ തീർച്ചയായും ഏറ്റുപറച്ചിലും പാപക്ഷമയും മൂലം തന്നോടു ആദ്യമായി നിരക്കേണ്ടതു (at one) അത്യാവശ്യമാകുന്നു.

(തുടരും)

ന്നു ഈ കോൺഫറൻസ്. കമ്മ്യൂണിസ്റ്റു ആദർശവും അമേരിക്കൻ കാര്യശേഷിയും തമ്മിലുള്ള ഒരു വേഴ്ചയാണു് ആവശ്യമെന്നു് ലെനിൻ (?) ഒരിക്കൽ പറഞ്ഞിട്ടുള്ളതിന്റെ പ്രസക്തി ഞാൻ ഈ സമയത്തു് ഓർത്തു. ഒരു ചെറിയ പട്ടണമായിരുന്നു ക്യാൻസസ് സർവ്വകലാശാല, കോൺഫറൻസു സമയത്തു്. 2,200 അംഗങ്ങൾക്കും 200—ൽ പരം നേതാക്കന്മാർക്കും വേണ്ട താമസസ്ഥലങ്ങൾ, പോസ്റ്റ് ആഫീസ്, ഗ്രന്ഥശാലകൾ, പുസ്തകഷാപ്പുകൾ, വ്യവസായ വിനോദസ്ഥലങ്ങൾ, കോൺഫറൻസുവക ദിനപ്പത്രം, കോൺഫറൻസ് സാഹിത്യം, സംഗീതം, നാടകം, സിനിമാ ഇവയെല്ലാം ക്രമീകരിക്കുക, അംഗങ്ങളുടെ വകയായി നൂറു കണക്കിനു വന്ന കാറുകൾ "പാർക്കു" ചെയ്യിക്കുക, ട്രാഫിക്കു നിയന്ത്രിക്കുക ഇവ കോൺഫറൻസ് ഭാരവാഹികളുടെ ചുമതലകളിൽ ചിലതെല്ലാം ആയിരുന്നു. എല്ലാവിശദവിവരങ്ങളും എത്ര കാര്യക്ഷമമായി നടത്തിയെന്നുള്ളതു് നാട്ടിലെ കോൺഫറൻസുകളുടെ നടത്തിപ്പിൽ പരിചയമുള്ള എനിക്കും അത്ഭുതകരമായിരുന്നു. യുവതീയുവാക്കന്മാർക്കു് പരസ്പരം ഇടപെടുന്നതിനു വേണ്ട സൌകര്യങ്ങളും സ്വാതന്ത്ര്യവും ഉണ്ടായിരുന്നു. എന്നാൽ അംഗങ്ങൾ ചുമതലബോധത്തോടുകൂടെ ശിക്ഷണം പാലിച്ചതു് മാതൃകാപരമായിരുന്നു. സാങ്കേതിക പുരോഗതി എങ്ങനെ ക്രിസ്തീയ പ്രസ്ഥാനങ്ങളുടെ പ്രയോഗക്ഷമമായ നടത്തിപ്പിനു വേണ്ടി ഉപയോഗിക്കാമെന്നുള്ളതു ഈ കോൺഫറൻസ് വെളിപ്പെടുത്തി. എന്നാൽ ഈ സാങ്കേതികപുരോഗതി തന്നെ കോൺഫറൻസിനെ ഒരുവിധം ഉപരിപ്ലവമാക്കിയില്ലയോ എന്നു് ഇന്ത്യയിൽനിന്നും വന്ന ഞങ്ങളിൽ ചിലർ ശങ്കിച്ചു. ഞങ്ങൾ സംബന്ധിച്ച ചില "സെമിനാറുക"ൾ" (അദ്ധ്യയനക്ലാസ്സുകൾ) ഈ സന്ദേഹത്തെ ശക്തിപ്പെടുത്തി. ഇന്ത്യയിലെ ക്രിസ്തീയ വിദ്യാർത്ഥി കോൺഫറൻസുകളിൽ അംഗങ്ങൾ ചിന്താപരമായും ആത്മീകമായും പ്രത്യക്ഷത്തിൽ കൂടെക്കൂടെ ആഴമായി പ്രവേശിക്കുന്നുണ്ടെന്നു ഞങ്ങൾക്കു തോന്നി. ഇതു ചിലപ്പോൾ നമ്മുടെ ആത്മീയതാൽപ്പര്യത്തിന്റെ കൂടുതലിനെ അല്ലായിരിക്കാം ബാഹ്യ ആകർഷണങ്ങളുടെ കുറവിനെയായിരിക്കാം കാണിക്കുന്നതു്. കൂടാതെ എല്ലാ കോൺഫറൻസുകളും ഒരേതോതിലുള്ളവയല്ലല്ലോ. കോൺഫറൻസിനോടനുബന്ധിച്ചു് ഒരു നിർഭാഗ്യകരമായ സംഭവമുണ്ടായി. സമ്മേളനത്തിൽ സംബന്ധിച്ച ഒരു നീഗ്രോ വിദ്യാർത്ഥിയും ചില ഇന്ത്യക്കാരും വെള്ളക്കാരും ചേർന്നു പട്ടണത്തിലെ ഒരു ഹോട്ടലിൽ ലഘുഭക്ഷണത്തിനായി കയറി. നീഗ്രോയ്ക്കു് ഭക്ഷണം കൊടുക്കാൻ ഹോട്ടലുകാരൻ (വെള്ളക്കാരൻ) വിസമ്മതിച്ചു. ഇതേക്കുറിച്ചു് കോൺഫറൻസിൽ ചർച്ച ചെയ്യുകയും പ്രതിഷേധിക്കയും ചെയ്തു. കോൺഫറൻസിൽ പല നീഗ്രോകളുമുണ്ടായിരുന്നു. എല്ലാവരും സമചിതയോടുകൂടെയാണു വർത്തിച്ചതു്. രണ്ടു പ്രസംഗകരും സംഗീതനേതാവും നീഗ്രോവർഗ്ഗത്തിൽ പെട്ടവരായിരുന്നു. ഇവിടത്തെ സഭകളിൽ അധികം ആളുകളും വെള്ളക്കാരും നീഗ്രോകളും തമ്മിലുള്ള സമ്പർക്കമില്ലായ്മയെ നീതീകരിക്കുകയോ പുലർത്തുകയോ ചെയ്യുന്നവരാണു്. എന്നാൽ പുരോഗമന ചിന്തയുള്ള അനേകം നേതാക്കന്മാരും പ്രസ്ഥാനങ്ങളും ഇതിനെ എതിർക്കുന്നുണ്ടു്. വീട്ടിലും നാട്ടിലും ഉള്ള തിന്മകൾ നീക്കാതെ കാട്ടിലും കോണിലും പോയി സുവിശേഷം പറയുന്നതുകൊണ്ടു ഒരു പ്രയോജനവുമില്ല എന്നു് കോൺഫറൻസ് ജനറൽ സെക്രട്ടറി മി ട്രേസി കെജോൺസ് പ്രസംഗിച്ചു. ഒരു ചൈനാമിഷ്യനറിയായിരുന്ന അദ്ദേഹം പൌരസ്ത്യദേശത്തുള്ള മിഷ്യനറിവേലയെക്കുറിച്ചു ഇപ്രകാരം പറഞ്ഞു "താണിറങ്ങി ചെല്ലുന്ന മനോഭാവത്തോടുകൂടെയുള്ള മിഷ്യനറിവേലയ്ക്കു് ഇന്നു് സ്ഥാനമില്ല. വെള്ളക്കാരൻ പൌരസ്ത്യരാജ്യങ്ങളിൽ നടത്തിയ കൊള്ളയ്ക്കും കവർച്ചയ്ക്കും നാം പശ്ചാത്താപപൂർവ്വം പ്രായശ്ചിത്തം ചെയ്യണം. പൌരസ്ത്യനു പുതുതായി ബോധപ്പെട്ടിരിക്കുന്ന ആത്മബഹുമാനത്തെയും രാഷ്ട്രീയാഭിലാഷങ്ങളെയും ആദരിക്കയും അംഗീകരിക്കുകയും ചെയ്യുന്ന വിനീതമായ സഹകരണമനോഭാവമാണു മിഷ്യനറിക്കുണ്ടായിരിക്കേണ്ടതു്."

മേൽപ്പറഞ്ഞവയെല്ലാം കോൺഫറൻസിന്റെ പൊതുവിഷയത്തിന്റെ വെളിച്ചത്തിൽ കാണേണ്ടതാണു്. "കർത്താവിന്റെ രാജ്യം—ലോകത്തിന്റെ പ്രത്യാശ" — അഖിലലോക സഭാകൌൺസിലിന്റെ ഒരു പ്രമുഖനേതാവു് "എക്കുമെനിക്കൽ" എന്നപദം സഭയുടെ സ്വത്തായി സമ്പാദിച്ച ആളുമായ പ്രിൻസ്റ്റൻ തിയോളജിക്കൽ സെമിനാരി പ്രസിഡണ്ടു് ഡാക്ടർ ജോൺമക്കായി ഈ വിഷയത്തെ അടിസ്ഥാനപ്പെടുത്തി ചെയ്ത പ്രസംഗം കോൺഫറൻസിനു മകുടം ചാർത്തി. അദ്ദേഹം ഇപ്രകാരം തന്റെ പ്രസംഗം പര്യവസാനിപ്പിച്ചു. "ക്രിസ്തു ചരിത്രത്തിന്റെ രാജാവാകയാൽ ചരിത്രത്തെക്കുറിച്ചു അശുഭൈകചിന്തയ്ക്കു സ്ഥാനമില്ല. ക്രിസ്തുവിന്റെ ഭരണത്തിന്റെ വിജയത്തിന്റെ പ്രത്യക്ഷമായ പ്രകടനം ഈ ചരിത്രത്തിൽതന്നെ ഉണ്ടാകും. അകയാൽ ക്രിസ്ത്യാനിക്കു ചെയ്യുവാനുള്ളതു ദൈവത്തിൽ ആശ്രയിച്ചു ഏറ്റവും സമീപെയുള്ള ധർമ്മം നിറവേറുകയും ഭാവിയെ സന്തോഷം സ്വാഗതം ചെയ്യുകയും മാത്രമാണു്. രാജാധിരാജാവായ ക്രിസ്തു വാഴുന്നു. അതു് എന്നേക്കും എന്നേക്കും എന്നേക്കും തന്നെ." പ്രവാചകവീര്യോടുകൂടിയ ഈ പ്രഖ്യാപ

(ശേഷം 12-ാം പേജിൽ)

## വാരപഞ്ചാംഗം

| | മാർച്ച് | മീനം. | സ. |
|---|---|---|---|
| ഞായർ | 16 | 3 | 3 |
| തിങ്കൾ | 17 | 4 | 4 |
| ചൊവ്വാ | 18 | 5 | 5 |
| ബുധൻ | 19 | 6 | 6 |
| വ്യാഴം | 20 | 7 | 7 |
| വെള്ളി | 21 | 8 | 8 |
| ശനി | 22 | 9 | 9 |

### Thought for the Week

If we wished to gain Contentment we might try such rules as these (1) Allow thyself to complain of nothing not even of the weather. (2) Never picture thyself to thyself under any circumstances in which thou art not. (3) Never Compare thine own lot with that of another.

E. B. PUSEY.

(more rules will be given in the next issue)

THE CHURCH WEEKLY

## ഭൂമിദാനം

ഈ കൊല്ലത്തെ മാരമൺ കൺവൻഷൻ നടന്നുകൊണ്ടിരുന്ന സമയത്തു മത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനിയുടെയും മററു ചില നേതാക്കന്മാരുടെയും ആലോചനയ്ക്കു വിഷയീഭവിച്ച ഭൂമിദാന പദ്ധതി ഇവിടെയുള്ള ക്രൈസ്തവസഭകളുടെ എല്ലാം ഐക്യകണ്ഠമായ സഹായസഹകരണപൂർവമായ ആനുകൂല്യത്തെ അർഹിക്കുന്നുഎന്നുള്ളതിനു സംശയമില്ല. ഈ നവീനാശയത്തിനു പ്രഥമ പ്രായോഗികത്വം നൽകിയതിനുള്ള അഭിമാനം ക്രൈസ്തവരുടെയല്ല. മഹാത്മാഗാന്ധിയുടെ യഥാർത്ഥ ശിഷ്യനായ ശ്രീ വിനോബാവെയുടെ പ്രയത്നമാണ് ഭാരതീയരുടെ എന്നല്ല സർവലോകത്തിന്റെയും സവിശേഷമായ ശ്രദ്ധ ഈ കാര്യത്തിൽ ആകർഷിച്ചതു്. അനേകായിരം ഏക്കർ ഭൂമി അദ്ദേഹം ഇപ്പോൾ സമ്പാദിച്ചു കഴിഞ്ഞു. ഭൂമിയില്ലാത്തവർക്കു അത്യാവശ്യമായ ഭൂമിനൽകുവാനുള്ള ഈ പരിശ്രമം രക്തരഹിതമായ ഒരു വിപ്ലവം തന്നെയാണ്. മനുഷ്യലോകത്തിന്റെ ആദർശങ്ങളിലും മനോഭാവത്തിലും ഈദൃശകാര്യങ്ങളിലുള്ള പരിവർത്തനം വന്നുകഴിഞ്ഞാൽ അതിന്റെ ഫലങ്ങൾസീമാതീതങ്ങളാണ്. കേവലം ശക്തിയുടേയും അധികാരത്തിന്റെയും മർദ്ദനപരങ്ങളും അനീതിപരവുമായ കർക്കശ പ്രവർത്തനങ്ങളുടെ ഭീകരതമൂലം ജനസഞ്ചയത്തെ ഭയപ്പെടുത്തി ഭരിച്ചു നന്മവരുത്താമെന്നു് അവകാശപ്പെടുന്ന "സിന്താബാദ്"കാർ ലോകത്തിന്റെ സംസ്കാരപരമായ പുരോഗതിയല്ല അഭിലഷിക്കുന്നതെന്നു തീർച്ചയാണ്. ലക്ഷ്യം നല്ലതാണെങ്കിൽ അതു കൈവരുത്തുവാൻ എന്തു തിന്മയും പ്രയോഗിക്കാമെന്നു് കരുതുന്നതിൽ അന്തർഭവിഷ്ടരിക്കുന്ന ആത്മഹത്യാപരമായ വശം ഇത്തരക്കാർ വിസ്മരിച്ചുപോകുന്നു. മാർഗ്ഗവും നീതിപരമായിരുന്നില്ലെങ്കിൽ ലക്ഷ്യം കൈവന്നാൽ അതു് നീതിപരമായി കൈകാര്യം ചെയ്യുവാനുള്ള കഴിവു നശിച്ചുപോകുന്നു. കൈക്കൂലിയോ, ശുപാർശയോ എന്തുവേണമെങ്കിലും ഒരു കേസുജയിക്കുന്നതിൽ പ്രയോഗിക്കാമെന്നു് കരുതുന്ന എത്രപേർ, എത്ര പുരോഹിതന്മാർ ക്രൈസ്തവരുടെ ഇടയിൽതന്നെയുണ്ട്. ഒരു വിവാദ സംഗതിയുടെ നിയമപരമായ തീരുമാനം വരുത്തുന്നതിൽ കോടതിയെ അഭയംപ്രാപിക്കാതെ തരമില്ലെന്നും, നാം ശരിയെന്നു് വച്ചിരിക്കുന്ന ഒരു കാര്യം സാധിക്കുന്നതിൽ എന്തും പ്രവർത്തിക്കുവാൻ മടിയില്ലാത്ത ഒരുവനാണ് സമർത്ഥനെന്നും നമ്മുടെ ഇടയിലുള്ള ധാരണ, കമ്മ്യൂണിസത്തിനു് ശരിയായ വളമാണ്. ആ ധാരണയുടെ നഗ്നരൂപമാണ് കമ്മ്യൂണിസ്റ്റ് നടപടികളിൽ നാം ദർശിക്കുന്നതും. മാർഗ്ഗം ശരിയല്ലെങ്കിൽ ലക്ഷ്യത്തിന്റെ പാവനതയും നശിക്കുകയാണ് ചെയ്യുന്നതു്. കുടിലമായ മാർഗ്ഗങ്ങളിൽ കൂടെധനം സമ്പാദിക്കുന്നതിൽ എന്തു വിശിഷ്ടതയാണുള്ളതു്. ധനത്തിന്റെ ആനന്ദംഅതിന്റെ ശരിയായ വിനിയോഗത്തിലാണ് സ്ഥിതിചെയ്യുന്നതു്. ധനം സമ്പാദിക്കുവാൻ അവിഹിതമായ മാർഗ്ഗങ്ങൾ അവലംബിക്കുന്നവൻ അതു ലഭിച്ചു കഴിഞ്ഞാൽ അതിന്റെ ഉത്തമമായ വിനിയോഗത്തെപ്പററി അജ്ഞനും അപ്രാപ്തനും ആയിരിക്കാനെ തരമുള്ളു. എല്ലാവർക്കും ഉണ്ണുവാനും ഉടുക്കുവാനും താമസിക്കുവാനും ഉണ്ടായിരിക്കുവാനുള്ള വ്യവസ്ഥിതി സർവാദരണീയമായ ഒരു ആദർശമാണ്. അതു കൈവരുത്തേണ്ടതു് കൊള്ളയും തീവെയ്പ്പും കൊലപാതകവും മൂലമാണെങ്കിൽ ആ ആദർശം കൈവന്നാൽതന്നെ കുറെ കാട്ടാളർ ആയിരിക്കും ആ നവീന വ്യവസ്ഥിതി കൈകാര്യം ചെയ്യുവാൻ അവശേഷിക്കുക. ലോകം നിലനിൽക്കേണ്ടതു കേവലം കിരാതമായ നടപടികൾ പുലത്തിക്കൊണ്ടു പോകാനായിരിക്കയില്ല. യേശുക്രിസ്തു ഭാവനചെയ്ത ലോകവ്യവസ്ഥിതി സംജാതമാകാതെയുള്ള ലോകത്തിൽ ജീവിക്കുന്നതു് അനഭികാമ്യമായ ഒരു ദുരവസ്ഥയാണ്. ക്രൈസ്തവലോകം ആ വ്യവസ്ഥിതി സൃഷ്ടിക്കുന്നതിൽ മുൻകൈ എടുത്തു പ്രവർത്തിച്ചിട്ടുണ്ട്. പലപ്പോഴും ഇതര പ്രലോഭനങ്ങളിൽ അകപ്പെട്ടു നാം ആ കർത്തവ്യം വിസ്മരിച്ചു ജീവിക്കുന്ന കാലഘട്ടങ്ങൾ ക്രൈസ്തവചരിത്രത്തിന്റെ ഇരുണ്ട അദ്ധ്യായങ്ങളാണ്. ഡോക്ടർ സ്റ്റാൻലിജോൺസ് മാരാമൺ പ്രസംഗത്തിൽ അദ്ദേഹത്തിന്റെ അന്യാദൃശമായ വാചാലതയോടെ വ്യക്തമാക്കിയ "കൊമ്പൻ മത്സ്യങ്ങളെ"ക്കാണുമ്പോഴെങ്കിലും ക്രിസ്ത്യാനികൾ സുപരീക്ഷിതരും സുശക്തരുമായിത്തീരുമെന്നാശിക്കാം. പ്രത്യേകിച്ചു ജലാശയങ്ങൾ നിർമ്മിച്ചു വളർത്തുന്ന മൽസ്യപാടങ്ങളിലെ മൽസ്യങ്ങളുടെ മാംസത്തിനു ദൃഢതയും രുചിയും കുറഞ്ഞുകാണുന്നതു് പരിഹരിക്കുവാൻ ശല്യകാരികളായ ചില കൊമ്പൻ മൽസ്യത്തെക്കൂടെ അവരുടെ കൂടെ വിടുന്നതു് വളരെ ഫലപ്രദമായി കണ്ടിട്ടുണ്ടെന്നുള്ള വസ്തുതയാണ് അദ്ദേഹം വിശദീകരിച്ചതു്. നിരീശ്വരവാദികളായകമ്യൂണിസ്റ്റുനിഷ്കണ്ടകന്മാർ നൽകുന്ന വെല്ലുവിളികൾ ക്രൈസ്തവരുടെ അലസതയും സ്വാർത്ഥതയും തല്ലിത്തകർക്കുമെങ്കിൽ അതു ഗണ്യമായ ഒരു പ്രയോജനമായി സ്വാഗതം ചെയ്യുകതന്നെ വേണം. ഈശ്വര വിശ്വാസികളായ ഇതര മതസ്ഥരുടെയും ഹാർദ്ദവമായ സഹകരണം ഭൂമിദാനപ്രസ്ഥാനത്തിൽ ഉണ്ടായിരിക്കുമെന്ന് ശ്രീ വിനോബവെയുടെ വിജയം വ്യക്തമാക്കുന്നു. ദീർഘനാളുകളായി മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ പ്രസംഗങ്ങളിലും പ്രസ്താവനകളിലും സാമൂഹ്യ വ്യവസ്ഥിതിയിൽ വരുത്തേണ്ട സാമ്പത്തിക നീതിയെപ്പററിയുള്ള ഉൽക്കണ്ഠാപൂർവ്വമായ ശ്രദ്ധ തെളിഞ്ഞുകാണാം. ഇങ്ങനെയുള്ള ഒരു വ്യക്തമായ പരിപാടിയിൽ അതു രൂപമെടുത്തതിൽ ക്രൈസ്തവപ്രവർത്തനങ്ങളിൽ താല്പര്യമുള്ളവർ ആഹ്ലാദിക്കതന്നെ ചെയ്യും. ഉപരിവിപ്ലവങ്ങളായ ചില ഒച്ചപ്പാടുകൾ മാത്രം ഈ പ്രസ്ഥാനം അധപ്പതിക്കാതെ സ്ഥിരവും, നീതിപൂർവവുമായ ഉറച്ച അടിസ്ഥാനത്തിൽ ഈ പദ്ധതി മുന്നോട്ടു നീങ്ങുമെന്നും സ്വീകാര്യമായ പരിവർത്തനങ്ങൾ ഇവിടെ നടപ്പാകുമെന്നും ഞങ്ങൾ പ്രത്യാശിക്കുന്നു.

പ്രതിവാരപ്രഭാഷണം (Sermon for the Week)

# വ്യക്തിയുടെ ജീവിതത്തിൽ പരിശുദ്ധാത്മദാനം

(എ. ഠഠി.)

“കർത്താവ് ആത്മാവാകുന്നു; കർത്താവിന്റെ ആത്മാവുള്ളേടത്തു സ്വാതന്ത്ര്യം ഉണ്ട്. എന്നാൽ മൂടുപടം നീങ്ങിയ മുഖത്തു കർത്താവിന്റെ തേജസ്സിനെ കണ്ണാടിപോലെ പ്രതിബിംബിക്കുന്നവരായി നാം എല്ലാവരും ആത്മാവാകുന്ന കർത്താവിന്റെ ദാനമായി തേജസ്സിന്മേൽ തേജസ്സു പ്രാപിച്ചു അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു.” (2 കൊരിന്ത്യർ 3: 17)

പരിശുദ്ധാത്മാവു സഭയിൽ വ്യാപരിക്കുന്നു. എന്നാൽ സഭാംഗമായ ഓരോ വ്യക്തിയും ആത്മാവിന്റെ ആലയമാണ്. താൻ ഓരോരുത്തരെയും ആളാംപ്രതി അന്വേഷിക്കുകയും ഓരോരുത്തരിലും അധിവസിക്കുകയും ചെയ്യുന്നു. “നിങ്ങൾ വിശ്വസിച്ചിട്ടു പരിശുദ്ധാത്മാവിനെ പ്രാപിച്ചുവോ” (അപ്പോ. പ്ര. 19:2) എന്ന് അപ്പോസ്തലൻ ഓരോ വിശ്വാസിയോടും ചോദിച്ചതായി നാം വായിക്കുന്നു. പുതിയ നിയമത്തിൽ ക്രിസ്തുവിൽ വിശ്വസിച്ചു സ്നാനമേറ്റ ഏവരും പരിശുദ്ധാത്മാവിനെ പ്രാപിച്ചതായിട്ടാണ് നാം കാണുന്നതു്. പരിശുദ്ധാത്മദാനത്തെക്കുറിച്ചു അപ്പോസ്തലൻ “ആത്മാവിന്റെ അച്ചാരം” എന്ന പദം ഉപയോഗിച്ചിട്ടുണ്ട് ഇതു കച്ചവടസംബന്ധമായ ഒരു പദപ്രയോഗമാണ്. രണ്ടുപേർ തമ്മിൽ വില സമ്മതിച്ചു കരാർ ചെയ്യുന്ന സമയത്തു്, വാങ്ങുന്ന ആൾ മുമ്പായി കൊടുക്കുന്നതുകയാണല്ലോ അച്ചാരം എന്നു പറയുന്നതു്. മുഴുവൻതുകയും പിന്നീടു കൊടുത്തുകൊള്ളാമെന്നതിനു ഉറപ്പായിട്ടാണ് അച്ചാരം കൊടുക്കുന്നതു. അതു വിലയുടെ ഒരംശമാണ്. അതുപോലെ തന്നെ പരിശുദ്ധാത്മാവിനെ പ്രാപിക്കുന്ന ആൾ വരുവാനുള്ള ലോകത്തിലെ നിത്യജീവന്റെ പൂർണ്ണാനുഭവം ഈ

സ്വാർത്ഥപരമായ സ്വാഭാവിക ജീവിതത്തിന്റെ തുടർച്ചയല്ല നിത്യജീവൻ എന്നു പറയുന്നതു്. നമുക്കു കർത്താവു വാഗ്ദാനം ചെയ്തിട്ടുള്ളതു ഒരു പുതിയ ജീവനാണ്. അതായതു്, ആത്മാവിലുള്ള ജീവൻ. മരണത്തിനുപോലും ഭഞ്ജിക്കുവാനോ നശിപ്പിക്കുവാനോ കഴിയാത്ത ജീവൻ തന്നെ. “നാം മരണം വിട്ടു ജീവനിൽ കടന്നിരിക്കുന്നു എന്നു സഹോദരന്മാരെ സ്നേഹിക്കുന്നതിനാൽ നമുക്കറിയാം“ എന്നുള്ളതു യോഹന്നാൻ ശ്ലീഹായുടെ അനുഭവ സാക്ഷ്യമാണ്.

ഈ പുതിയ ജീവന്റെ ഒരു പ്രധാന ലക്ഷണം സ്വാതന്ത്ര്യമാണ്, കർത്താവിന്റെ ആത്മാവുള്ളേടത്തു സ്വാതന്ത്ര്യമുണ്ട്.” ഈ സ്വാതന്ത്ര്യത്തിന്റെ സ്വഭാവം ഗലാത്യർ 4:6-7ൽ അപ്പോസ്തലൻ കൂടുതൽ വിശദമാക്കുന്നുണ്ട്. “നിങ്ങൾ മക്കൾ ആകകൊണ്ടു അബ്ബാ പിതാവേ, എന്നു വിളിക്കുന്ന സ്വപുത്രന്റെ ആത്മാവിനെ ദൈവം നമ്മുടെ ഹൃദയങ്ങളിൽ അയച്ചു. അങ്ങനെ നീ ഇനി ദാസനല്ല, പുത്രനത്രേ, പുത്രനെങ്കിലോ ദൈവഹിതത്താൽ അവകാശിയും ആകുന്നു.” ജീവനുള്ള പരിശുദ്ധാത്മാവിന്റെ സഹായത്താലാണ് നാം യേശുവിനെ നമ്മുടെ കർത്താവായി അറിയുകയും സ്വീകരിക്കുകയും ചെയ്യുന്നതു്. കർത്താവിൽകൂടി പിതാവായ ദൈവത്തെ നാം അറിയുന്നതും അങ്ങനെ തന്നെയാണ്. പരിശുദ്ധാത്മാവു നമ്മിൽ വ്യാപരിക്കുന്നില്ലെങ്കിൽ നാം ദാസന്മാരായി മാത്രം സ്ഥിതിചെയ്യുന്നു. പുത്രത്വത്തിന്റെ സ്വാതന്ത്ര്യം നമുക്കു നൽകുന്നതു പരിശുദ്ധാത്മാവാണ്. ദാസനും പുത്രനും ഭവനത്തിലുള്ള സ്ഥാനം എത്ര വ്യത്യസ്തമാണ്. ദാസൻ യജമാനന്റെ ആജ്ഞാനുവർത്തി

ല്ലാത്തവർ ദൈവത്തെ
യത്തിലും ഭയത്തിലും
തരമില്ല. അവരുടെ ന
ടേതാണ്. അതു് പ
ർന്നാലും പുത്രത്വത്തി
ന്ത്ര്യത്തിലും പദവിയി
രുന്നതല്ല. കോപിഷ്ഠന
വത്തെ നേർച്ചകാഴ്
ബലികൾ കൊണ്ടും
ത്തുവാൻ ശ്രമിക്കുന്നവ
സം എത്ര അഗാധമയാ
ത്രത്വത്തിന്റെ സ്വാതന്ത്
ന്ത്ര്യവും അറിയുന്നില്ല.
ടെ മഹത്വകരമായ സ
രിശുദ്ധാത്മദാനം മൂല
സ്ത്യാനിയുടെയും ജന്മാ

ഈ സ്വാതന്ത്ര്യത്തി
പരീക്ഷകളെ ജയിക്ക
യാണ്. ഒരു ക്രിസ്ത്യാന
ന്നെ യാതൊരു ശക്തിയു
പോലെ ബാധമുണ്ടാ
ൽ അതേ സമയത്തു്, അ
ക്കുന്ന പരിശുദ്ധാത്മാവ
കർത്താവിന്റെ ആത്മാ
സകലത്തിനും മതിയാ
ർക്കുന്നു. എന്ന് അവ
ഇതു് ക്രിസ്തീയ അനു
അനൈക്രസ്തവനിൽ. ഇ
ഉളവാക്കിയേക്കാം. എ
സ്ത്യാനിക്കു ഇതിൽ അ
ട്ടൊന്നുമില്ല. എത്ര ഉഗ്
കൾ വന്നാലും കർത്താവ
പ്രാപിക്കുന്നപക്ഷം കര
ക്തിയാൽ അവൻ ന
യും നിരാശപ്പെടാതെ
പൊരുത്തിരിക്കുന്നു.
കൾക്കുപരിയായ കഴ
നു ലഭിക്കുന്നു. പാപ
സ്വാതന്ത്ര്യമാണ്
സ്വാതന്ത്ര്യം.

ആത്മാവിന്റെ വ
ളെക്കുറിച്ചു വി. പൗല
റിപ്പിച്ചിട്ടുണ്ട്. (1 
8–10) ജ്ഞാനം, വി
ശാന്തി, വീര്യപ്രവൃ

# വിശദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### തിരുനാൾ സമ്മാനം

(വഞ്ചിപ്പാട്ട്)

പാരിടത്തിൽപ്പലകോടിപ്പാവനപ്പൈതങ്ങളുടെ
താരിളംകണ്ഠം മുറിച്ചു നിണം തളിച്ച
ക്രൂരനായ "ഹിരോദ"ിൻെറ കാലശേഷം ഗലീലയെ
ഹേരൊദന്തിപ്പാസരചൻ ഭരിച്ചുവന്നു.
ശക്തിഹീനൻ സമരത്തിൽ, ശാന്തമായ്ത്തിന്മകൾ-
ചെയ്വോൻ
ഭക്തിഹീനൻ, ഗതികെട്ടോരന്ധ വിശ്വാസി.
ദുഷ്ടബുദ്ധി, ദുരാഗ്രഹി, ഗൂഢതന്ത്രമന്ത്രശാലി
നിഷ്ഠുരമാം മനസ്സാക്ഷി പുലർത്തിവന്നോൻ
വ്യാജമാം പങ്കം പുരട്ടി, കാഞ്ചനനിർമ്മിതമായ
രാജസിംഹാസനമേററം പങ്കിലമാക്കി.

ii

രോമ്യസാർവഭൗമനുടെ കാമ്യമായോരനുഭാവം
സീമയററുലഭിക്കുവനാഗ്രഹമേറി
സാദരം സാമന്തരായ മേദിനീപാലരക്കാലം
ശ്രീധരമാം റോമിലേക്കു ഗമിച്ചിരുന്നു.
പ്രാക്തനമാംവിധിക്കേററം യുക്തമാം മട്ടിൽ ഹിരോദ്
പാർത്ഥലനാഥനെക്കാണ്മാൻ യാത്രയുമായി.
തൻസഹജൻഫിലിപ്പെന്നതാർമുഖിയാംപ്രിയയൊത്തു
കൈസറിൻെറ പുരിതന്നിൽ വസിച്ചിരുന്നു.
ഹൽക്കനിവെമ്പാട്ടമാളുമഗ്രജനാലതി മാത്രം
സൽക്കൃതനായ് നരപാലൻ നാളുകൾ പോക്കി.

iii

പാർത്ഥിവന്മാർക്കധിപനെപ്പാരിതോഷികങ്ങൾകൊണ്ടു
പാട്ടിലാക്കാൻ ഹെരോദേററം കരുതിവാഴ്കേ
ശാന്തനായ ഫിലിപ്പിൻെറ കാന്തയാംഹേരോദ്യതൻെറ
സ്വാന്തഭൂവിൽ കാമദേവൻ കടന്നുകൂടി.
വീരനാം ഹേരോദിനെത്തൻജാരനാക്കാൻനിശ്ചയിച്ചു
നീരജാസ്ത്രക്കളരികളൊരുക്കി മെല്ലെ.
പെൺമണിയാമവളുടെ കണ്മുനത്തല്ലുകളേററു
മന്മഥാർത്തി പിടിപെട്ടു കുഴഞ്ഞു ഭൂപൻ
വഞ്ചിപോലെഹേരോദാമാച്ചഞ്ചലാക്ഷീമണിയുടെ
പുഞ്ചിരിയാം പാൽക്കടലിൽ സഞ്ചരിക്കയായ്
സുന്ദരി ഹേരോദ്യ, ലോകസുന്ദരിയീമന്നിൽവേറെ
സുന്ദരികളവളെപ്പോലെങ്ങുമില്ലെന്നും
തേന്മൊഴിയാളാമവളെപ്പൊന്മണിമഞ്ചത്തിലേററ്-
ത്തന്മനോവാഞ്ഛിതം പോലെ രമിച്ചീടായ്കിൽ
രാജകീയപ്രതാപവും പ്രജകീർത്തിപ്രഭാവവും
രാജരാജപ്രീതികളും നിഷ്ഫലമെന്നും
ചിന്തതോരില്ലാതെപ്പൊരു രാത്രിയിൽ ഹേരോദ്യയുമായ്
പാർത്ഥിവേന്ദ്രൻ സഹജൻെറ പത്തനം വിട്ടു.

iv

ഭാഗിനേയി, നിജാഗ്രജഭാര്യയെന്നീരണ്ടുമട്ടിൽ
ബന്ധമാർന്ന ബന്ധുരാംഗീമണിയാൾതന്നെ
നീതിവിട്ടു വേളിചെയ്തു ഭീതിയുംശങ്കയുമെന്യേ
വീതിയിൽപ്പാതകത്തിൻെറ വിത്തിട്ടിച്ചു.
നാട്ടിലുള്ള ജനമെല്ലാം കേട്ടകാര്യം, മപവാദം
കെട്ടഴിച്ചുനിരത്തുവാനൊരുങ്ങിമന്ദം
തൽക്ഷണം ഭൂപതിയാകും ഹിംസ്രജന്തു മുഴക്കിയ
ഗർജ്ജനം കേട്ടഖിലരും നടുങ്ങിപ്പോയി
ധർമ്മദാരമാമരബ്യാധാത്രീപാലപ്രിയപുത്രി
തന്മണാളകർമ്മമോർത്തു കുപിതയായി.
"പെത്ര"യെന്ന ദിശയിങ്കലെത്തി നിജ കണവൻെറ
വാർത്തയെല്ലാം താതനോടു വിസ്തരിച്ചോതി.
മാനിയാമാനൃപനപ്പോൾ മാനസത്തിൽ കലികൊണ്ടു
മാതമററ "ഹിരോദ"നെപ്പോരിൽ നേരിട്ടു.
ഘോരശസ്ത്രം പ്രയോഗിച്ചു ദേഹമെങ്ങും ക്ഷതമേററി-
ക്കോപമൊട്ടു ശമിപ്പിച്ചു പുത്രിയേക്കാത്തു.

---

ലൻ പഠിപ്പിക്കുന്നു. "ആൽമാവിൻെറ ഫലമോ; സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം; ഈ വകക്കു വിരോധമായി ഒരു ന്യായപ്രമാണവുമില്ല. ക്രിസ്തുയേശുവിനുള്ളവർ ജഡത്തെ അതിൻെറ രാഗമോഹങ്ങളോടുംകൂടെ ക്രൂശിച്ചിരിക്കുന്നു" നാം പരിശുദ്ധാൽമാവിനെ പ്രാപിച്ചിട്ടുണ്ടെങ്കിൽ മേൽപറഞ്ഞ ആൽമാവിൻെറ ഫലങ്ങളെ പുറപ്പെടുവിക്കും, നിശ്ചയം. നമ്മുടെ ക്രിസ്ത്യാനിത്വം ആൽമാവിൻെറ ഫലങ്ങളെ ദിനംപ്രതി നമ്മിൽ വളർത്തുന്നുണ്ടോ? അതോ ലോകത്തിൻെറയും ജഡത്തിൻെറയും പിശാചിൻെറയും ഫലങ്ങളാണോ നമ്മിൽ പ്രത്യക്ഷമാകുന്നതു? പരിശുദ്ധാൽമഫലങ്ങൾ പുറപ്പെടുവിക്കുവാൻ കഴി യേണ്ടതിനും, അങ്ങനെ നിത്യജീവൻ അവകാശമാക്കേണ്ടതിന്നും, നമുക്കു പരിശുദ്ധാൽമാവിൻെറ നിരന്തരമായ അധിവാസത്തിനും നിർവിഘ്നമായ പ്രവർത്തനത്തിനും നമ്മുടെ ഹൃദയത്തെയും ജീവിതത്തെയും ദൈവത്തിനു സമർപ്പിക്കാം.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹ. 11. 38—44.

ശവക്കല്ലറയുടെ വാതിൽ അടച്ചിരുന്ന കല്ലു മാററുവാൻ കർത്താവു നൽകിയ നിർദ്ദേശം മാർത്തയെ അൽഭുതപ്പെടുത്തി. പക്ഷെ യേശുതമ്പുരാൻ ഇത്ര വിവേചനമില്ലാതെ പ്രവർത്തിക്കുന്നതെന്തു് എന്നു് അവൾ ശങ്കിച്ചു. പ്രതീക്ഷിക്കാത്തവിധമുള്ള ചില സംഭവങ്ങളുണ്ടാകുമ്പോൾ നാമും ചിലപ്പോൾ ഈ വിധം സംശയിച്ചിട്ടുണ്ടാവാം. എന്നാൽ അപ്പോൾ കർത്താവു് നമുക്കു് നൽകുന്ന മറുപടി താൻ മാർത്തായിക്കു് നൽകിയതുതന്നെ ആയിരിക്കും. കല്ലു മാററിയതിനുശേഷമുള്ള, കർത്താവിൻെറ പ്രാർത്ഥന ശ്രദ്ധിക്കുക. തൻെറ പിതാവിലുള്ള വിശ്വാസമാണു് ആ പ്രാർത്ഥനയിൽ പ്രകടമായി കാണുന്ന ആശയം. തുടർന്നുള്ള കർത്താവിൻെറ ആജ്ഞ മരിച്ചുപോയ ലാസറിനെ ഉയിർപ്പിച്ചു. അതു് നിരാശയുടെ അടിത്തട്ടിൽ എത്തിയിരുന്ന ആ സഹോദരികളെ സന്തോഷവതികളാക്കുകയും ചെയ്തു. എന്നാൽ അധികനാളുകൾ കഴിയുന്നതിനുമുമ്പു് ഒരു ദിവ്യാനന്ദത്തിലേക്കു —കർത്താവിൻെറ മരണവും പുനരുത്ഥാനവുംമൂലം നിത്യജീവിതത്തെപ്പററിയുള്ള ആനന്ദത്തിലേക്കു"ന്നെ-- അവർ ആനീതരായി. കർത്താവിൻെറ സർവ്വവിധ കരുണകൾക്കും നമുക്കു ചെയ്യാവുന്ന പ്രതികൃത്യം കർത്താവുമായി മുഖാമുഖം കാണുന്നതും വരുവാനിരിക്കുന്നതുമായ ആ ജീവിതത്തിൽ നമ്മുടെ സർവ്വശ്രദ്ധ പതിപ്പിക്കുന്നതുമാണു്.

ചൊവ്വാ. യോ. 11. 45—57.

ലാസറിനെ ഉയർപ്പിച്ചതു് എത്ര ഭിന്നങ്ങളായ പ്രത്യാഘാതങ്ങളാണു കേൾവിക്കാരിലും കാഴ്ചക്കാരിലുമുണ്ടാക്കിയതു്. സ്വാർത്ഥതല്പരർക്കു് വിശുദ്ധമായ ഒരു വീക്ഷണം ലഭിക്കുകയില്ലെന്നുള്ളതിനു് ഉദാഹരണമല്ലേ മഹാപുരോഹിതന്മാരുടെയും പരീശന്മാരുടെയും സംശയപ്രകടനങ്ങൾ. അങ്ങനെയുള്ള ചിന്താഗതിയിൽനിന്നു് നമ്മെ രക്ഷിക്കേണമേ എന്നു നമുക്കു് പ്രത്യേകമായി പ്രാർത്ഥിക്കാം. കയ്യാപ്പാ ഒരു സത്യം കാണുവാൻ പ്രാപ്തനായി. ജാതി മുഴുവൻ നശിക്കുന്നതിനേക്കാൾ ജനത്തിനുവേണ്ടി ഒരു മനുഷ്യൻ മരിക്കുന്നതാണു് നന്നു് എന്നുതന്നെ. എന്നാൽ എല്ലാവർക്കും വേണ്ടി മരിച്ചവൻ തങ്ങളിൽ ജീവിക്കുവാൻ എല്ലാവരും സ്വാർത്ഥത്തിനു മരിക്കേണ്ടതാവശ്യമാകുന്നു എന്നു് അവൻ ഗ്രഹിച്ചില്ല. നമുക്കുവേണ്ടി മരിച്ചവൻ എല്ലാവർക്കുംവേണ്ടി മരിച്ചു എങ്കിലും നാം നമ്മുടെ രക്ഷയിൽമാത്രം തല്പരപ്പെട്ട യഹൂദപ്രമാണികളുടെ ആലോചനകൾ മനസ്സിലാക്കിയ കർത്താവു് എഫ്രയിമിലേക്കു പോയി അവിടെ താമസിച്ചു. നമ്മുടെ ചിന്താഗതികളും പ്രവൃത്തികളും കർത്താവിനെ നമ്മിൽനിന്നു് അകററുന്നതിനോ പര്യാപ്തമാകുന്നതു്?

ബുധൻ. യോഹ. 12. 1—11

ബഥനിയിലെ ആ കുടുംബം കൃതജ്ഞതാനിർഭരമായ ഒരു ഹൃദയത്തോടുകൂടെയാണു കർത്താവിനു വിരുന്നൊരുക്കിയതു്. ദൈവത്തിൻെറ മഹാവലിയ കരുണകളെപ്പററി നമുക്കു് പലപ്പോഴും ഇല്ലാതെ പോകുന്ന വിശേഷഗുണവുമാണതു്. മാർത്ത ശുശ്രൂഷ ചെയ്യുകയും ലാസർ തന്നോടുകൂടെയിരുന്നു ഭക്ഷിക്കുകയും ചെയ്തു കർത്താവിനോടുള്ള കൃതജ്ഞത പ്രകടിപ്പിക്കുന്നതിനുള്ള ഒരു മാർഗ്ഗം ശുശ്രൂഷയാണെന്നും അതുതന്നെ ദൈവത്തിനു സ്വീകാര്യമാകുവാൻ തന്നിൽനിന്നു് സ്വീകരിക്കുവാൻ നാം അഭ്യസിക്കേണമെന്നും മനസ്സിലാക്കണം. മറിയം പ്രകടിപ്പിച്ചതുപോലെയുള്ള ഭക്തിപാരവശ്യം ചുരുക്കം ചില സന്ദർഭങ്ങളിൽ കർത്താവു നമുക്കും തന്നു എന്നു വരാം. അതു ലഭിക്കുന്നു എങ്കിൽ അതു് അമൂല്യമാകുന്നു എന്നു് നാം വിസ്മരിക്കരുതു്. ഹാ! ആ സന്ദർഭം എത്ര വിലയേറിയതാണു്. അതിനെ, യഹൂദായെപ്പോലെ വ്യർത്ഥമെന്നു പരിഗണിപ്പാതിരിപ്പാൻ നാം എത്ര അധികമായി സൂക്ഷിക്കണം.

വ്യാഴം യോഹ. 12 12—19

ഉത്സാഹഭരിതരായ ജനം ആഹ്ളാദപുരസ്സരം യേശുവിനെ ദേവാലയത്തിലേക്കു ആനയിക്കുകയും അവരുടെ ഭക്തിപ്രകടനങ്ങളെ കർത്താവു സ്വീകരിക്കുകയും ചെയ്തു. ദേവാലയങ്ങളിൽ തൻെറ ജനം അർപ്പിക്കുന്ന ആരാധന തൻെറ അവകാശവും നമ്മുടെകർത്തവ്യവുമാണു്. നാം എത്രതന്നെ ഭക്തിപരവശരാണെങ്കിലും പൊതു ആരാധന അവഗണിക്കുവാൻ നമുക്കു അവകാശമില്ലെന്നു നാം പ്രത്യേകം ഓർത്തുകൊള്ളണം. ലാസറിനെ ഉയർപ്പിച്ചപ്പോൾ തൻെറ കൂടെയുണ്ടായിരുന്ന ജനം തന്നെപ്പററി സാക്ഷ്യം പറഞ്ഞു. ക്രൈസ്തവ സഭയുടെ സ്തുതികളും സാക്ഷിയുമാണു്; ക്രിസ്തുവൻെറ ശത്രുക്കളെ ഭയചകിതരാക്കുന്നതിനും ലോകം മുഴുവനെ തങ്കലേക്കു ആകർഷിക്കുന്നതിനുമിടയാക്കുന്നതു്. ഈ അവസരത്തിൽ നമ്മുടെ ജീവിതം കൂടുതലായി രൂപാന്തരപ്പെടുവാനും, നാം കൃതജ്ഞതാനിർഭരവും ആരാധനാനിഷ്ഠവും ആയി കർതൃസേവനവ്യാപൃതരായിത്തീരണമേ എന്നു പ്രാർത്ഥിക്കാം.

വെള്ളി. യോഹ. 12. 20—24.

തന്നെ കാണുന്നതിനു വന്ന യവനരെ കണ്ടിട്ടു കർത്താവു അരുളിച്ചെയ്ത വചനങ്ങൾ ഏററവും അർത്ഥഗർഭമാണു്. താൻ യെരുശലേമിൽ എത്തിയിരിക്കയാണു്, തന്നെ വധിക്കുന്നതിനുള്ള ശ്രമങ്ങൾ ഏതാണ്ടു പൂർത്തിയായിട്ടുമുണ്ടു്. ഈ അവസരത്തിൽ തന്നെ അന്വേഷിച്ചു വന്ന യവനരെ കണ്ടപ്പോൾ പക്ഷെ യരൂശലേം വിട്ടു, തന്നെ സ്വീകരിക്കുന്ന ജനങ്ങളുടെയിടയിലോട്ടു പോയാലെന്താണു എന്നു ചിന്ത തൻെറ മനസ്സിലുണ്ടായിക്കാണും. എന്നാൽ അവിടെ വച്ചു് അന്തിമമായ ഒരു തീരുമാനം താൻ എടുത്തു. കോതമ്പുമണി ചാകണമെന്നു തന്നെ. അതു് എത്ര സത്യമാണു്. താൻ മരിക്കുവാൻ സന്നദ്ധനല്ലായിരുന്നു എങ്കിൽ വെറും കോതമ്പുമണിയായി താൻ അവശേഷിക്കുമായിരുന്നു. മരണം വരിക്കാതെ തനിക്കു പലരും നമ്മെ വരിപ്പിക്കുവാൻ കഴിയുമായിരുന്നു. എന്നാൽ തനിക്കു നമ്മിൽ ജീവിപ്പാനും ഫലം പുറപ്പെടുവിക്കുവാനും സാദ്ധ്യമാകുമായിരുന്നില്ല. ഇതെത്ര വലിയ സത്യമാണു്. നമ്മുടെ രക്ഷകനെ ഈ അവസരത്തിൽ നമുക്കാരാധിക്കാം.

ശനി. യോഹ. 12. 25—36.

സ്വയത്യാഗത്തിൻെറ വൈശിഷ്ട്യത്തെപ്പററി കർത്താവു എന്തു പഠിപ്പിക്കുന്നു എന്നു ശ്രദ്ധിക്കുക. ക്രൂശിൻെറ മാർഗ്ഗം; അതൊന്നു മാത്രമായിരുന്നു തനിക്കു സ്വീകാര്യം. തന്നെ അനുഗമിക്കുന്നവർക്കും മററു മാർഗ്ഗമില്ല. ക്രിസ്തുവിനോടു കൂടെ ക്രൂശവകാശികളായ നമുക്കു മററു എന്തു മാർഗ്ഗമാണുള്ളതു്? എന്നാൽ അതിനു കഷ്ടതയും പ്രയാസങ്ങളും അപരിത്യാജ്യമായിരിക്കും. കർത്താവു തൻെറ മനസ്സിൻെറ ഭാരം പ്രകടിപ്പിക്കുന്നതു കാണുക. ഗതസമേനതോട്ടത്തിലെ ചിത്രങ്ങളൊന്നും നാം ഈ സുവിശേഷത്തിൽ കാണുന്നില്ല. എന്നാൽ ആ ചിത്രദർശനത്തിനു തുല്യമായ ഒരനുഭവമാണു് ഈ ഭാഗം വായിക്കുമ്പോൾ നമുക്കുണ്ടാകുന്നതു്. നമ്മുടെ ജീവിതം ഇതേ രീതിയിൽ ദൈവത്തിനു സമർപ്പിതമാകുന്നു എങ്കിൽ നാം അനുഗ്രഹീതർ ആ

യുവാക്കളോട്

# ന്യൂനപക്ഷമായിരിക്കുവാൻ ഭയപ്പെടരുതു്

(തീത്തുസ്)

കോളേജുകളിലും, സ്കൂളുകളിലും, ഇടവകകളിലും ക്രൈസ്തവജീവിതം നയിക്കുവാനാഗ്രഹിക്കുന്നവർക്കു് ഭൂരിപക്ഷമുണ്ടായിരിക്കയില്ല. അങ്ങനെ ശ്രമിക്കുന്നവരെ ഇതരർ പരിഹാസപാത്രങ്ങളാക്കുക സാധാരണമാണു്. തങ്ങൾ ഒരു ന്യൂനപക്ഷമായിരിക്കുന്നതു പലർക്കും നിരാശയ്ക്കും തോൽവിയുടെ മനോഭാവത്തിനും കാരണമാകും. ഈ ലേഖനത്തിൽ പറയുന്ന കാര്യങ്ങൾ അപ്രകാരമുള്ളവരുടെ ശ്രദ്ധയിൽ പ്രത്യേകം പതിയണമെന്നു ലേഖകനു ആഗ്രഹമുണ്ടു.

ആദിമസഭ ഒരു യുവജനപ്രസ്ഥാനമായിരുന്നുവെന്നു് ഞാൻ ഒരു ലേഖനത്തിൽ എഴുതിയിരുന്നു. ഇന്നു് പറയുവാനുള്ളതു് ക്രൈസ്തവസഭ, സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ക്രൈസ്തവസഭ എന്നും ഒരു ന്യൂനപക്ഷമായിരുന്നുവെന്നത്രേ. ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ പ്രവർത്തനം സംഖ്യകളെ ആശ്രയിച്ചല്ല ഇരിക്കുന്നതു്. വേദപുസ്തകചരിത്രത്തിലും, ആധുനികചരിത്രത്തിലും ന്യൂനപക്ഷങ്ങൾ അവരുടെ ആശയദാർഢ്യംവും, ത്യാഗസന്നദ്ധതയുംമൂലം ഭൂരിപക്ഷങ്ങൾക്കെതിരായി കാര്യങ്ങൾ നേടിയിട്ടുള്ള അവസരങ്ങൾ പലതുണ്ടു്.

വളരെ കുറച്ചുപേർ മാത്രമായിരുന്നു സഭയുടെ ആദ്യപ്രവർത്തകന്മാർ. പിൽക്കാലത്തും സഭയുടെ ഉണർവ്വിനായി പ്രവർത്തിക്കുകയും അതു് വിജയകരമാക്കിത്തീർക്കുകയും, ചെയ്തവർ ഒറ്റയൊറ്റ വ്യക്തികളോ ചെറിയ കൂട്ടങ്ങളോ ആയിരുന്നു. സഭയിലെ : ദുരാചാരങ്ങൾക്കെതിരായി നിൽക്കുവാൻ നിർബന്ധിതനായ മാർട്ടിൻലൂഥർ, നവീകരണംമൂലം റോമാസഭയ്ക്കു വന്ന ബലഹീനത മാറുവാൻ മുമ്പോട്ടുവന്ന ഇഗ്നേഷ്യസ് ലയോളായും സഖാക്കളും, വിദ്യാഭ്യാസകാലത്തുതന്നെ വിശുദ്ധസംഘം എന്ന പരിഹാസനാമം ആർജ്ജിച്ച വെസ്‌ലി സഹോദരന്മാർ, മിഷ്യനറിപ്രവർത്തനത്തിനു സഭയെ ഉണർത്തുവാൻ അശ്രാന്തയത്നം ചെയ്ത വില്യം കേറി, ഇങ്ങനെ അനേകരുടെ പേരുകൾ, ഭൂരിപക്ഷത്തിനെതിരായി ദൈവത്തിന്റെ പക്ഷത്തു നിൽക്കുവാൻ ധൈര്യപ്പെട്ടവർക്കു് ഉദാഹരണങ്ങളായി പറയാം.

“എനിക്കു തന്നെ യാതൊന്നും ചെയ്യുവാൻ സാദ്ധ്യമല്ല. ഞാനും ദൈവവുംകൂടെ കൂടിയാൽ ഞങ്ങൾക്കു് അസാദ്ധ്യമായിയാതൊന്നുമില്ല” എന്നു് വി. ത്രേസ്യ പറഞ്ഞിട്ടുണ്ടു്. ഇപ്പോഴത്തെ നമ്മുടെ ആത്മീകസ്ഥിതിയിൽ ആഴമായ അസംതൃപ്തിയുള്ള ചെറുപ്പക്കാർ പലരുണ്ടു്. എന്തെങ്കിലും ചെയ്യണമെന്നു ആഗ്രഹമുണ്ടെങ്കിലും ദുർജ്ജയമായ ശക്തികൾക്കെതിരായി നിൽക്കുന്നു എന്ന ചിന്തയാൽ അവർ മനസ്സു മടുത്തിരിക്കുകയാണു്. “ഞാനും ദൈവവും കൂടെയായാൽ ഭൂരിപക്ഷമായി” എന്ന ഉറപ്പാണു അവർക്കു ആവശ്യം. അവർ 1. രാജാ. 22, യിരെമ്യാ 1: ന്യായാധി. 7, ലൂക്കോസ് 12: 29-34 മുതലായ ഭാഗങ്ങൾ വായിച്ചു് ധ്യാനിക്കട്ടെ. അപ്പോസ്തലപ്രവൃത്തികളിൽ കാണുന്ന സഭാചരിത്രം വായിച്ചു് ചിന്തിക്കട്ടെ. നിഖ്യാസുന്നഹദോസിൽ സത്യത്തിനുവേണ്ടി ഏകനായി നിന്നു പൊരുതിയ അത്താനാസ്യോസിന്റെ കഥ ഓർത്തു ധൈര്യം പ്രാപിക്കട്ടെ.

കോളേജുകളിലോ സ്കൂളുകളിലോ പഠിക്കുന്നവരിൽ ഒഴുക്കിനെതിരെ പോകുന്നവരായി തങ്ങൾ ഒന്നോ രണ്ടോ പേർ മാത്രമേയുള്ളുവെന്നും, ബാക്കിയുള്ള ഭൂരിപക്ഷത്തെ സംബന്ധിച്ചിടത്തോളം തങ്ങൾക്കു് യാതൊരു സ്വാധീനവും ചെലുത്തുവാൻ സാധിക്കുന്നില്ലെന്നും ചിന്തിച്ചു് നിരാശപ്പെടുന്ന ക്രൈസ്തവവിദ്യാർത്ഥികളുണ്ടെങ്കിൽ അവർ ഇപ്പോൾ മുതൽ, തങ്ങളെത്തന്നെ ദൈവത്തിനായി പൂർണ്ണമായി വീണ്ടും പ്രതിഷ്ഠിക്കുകയും പരിശുദ്ധാത്മ നിറവിനായി നിരന്തരം പ്രാർത്ഥിക്കുകയും ചെയ്യട്ടെ. നാം ഉദ്ദേശിക്കുന്ന വിധത്തിലും സമയത്തും ഫലം കണ്ടില്ല എന്നു വരാം. അതു ദൈവത്തിന്റെ ജ്ഞാനത്തിനു് വിട്ടുകൊടുക്കണം. നമ്മെത്തന്നെ ദൈവത്തിനായി സമർപ്പിച്ചാൽ, പരിശുദ്ധാത്മനിറവിനായി നമ്മെത്തന്നെ ഒരുക്കിയാൽ ദൈവം നമ്മിൽകൂടെ പ്രവർത്തിക്കാതിരിക്കുകയില്ല. പ്രാർത്ഥിക്കുവാൻ നമുക്കുള്ള സന്നദ്ധതയിലധികമാത്ര പ്രാർത്ഥനയ്ക്കു് ഉത്തരം നൽകുവാൻ അവനുള്ള ആഗ്രഹം. ഈ ലോകത്തെപ്പറ്റിയും, നമ്മുടെ ഏറ്റം അടുത്ത ചുറ്റുപാടുകളെപ്പറ്റിയും നാം കാണുന്ന ഏറ്റവും ഉന്നതമായ ആദർശങ്ങളിൽ മികച്ചവയാണു് ദൈവം തയ്യാറാക്കിയിരിക്കുന്നതു് എന്നു് നാം ഓർക്കണം.

വ്യക്തികളായി പ്രാർത്ഥിക്കുകയും ചിന്തിക്കുകയും ചെയ്യുന്നതിനോടുകൂടെത്തന്നെ അതേ ചിന്താഗതിയുള്ള മറ്റുള്ളവരോടുകൂടെ പ്രാർത്ഥിക്കുന്നതും ചിന്തിക്കുന്നതും പഠിക്കുന്നതും ആവശ്യമാണു്. രണ്ടോ മൂന്നോ സ്നേഹിതന്മാർ മാത്രം കൂടി ദിവസംതോറും സ്വല്പസമയം പ്രാർത്ഥനയ്ക്കു് എടുക്കുന്നതു് പുതിയ ഒരു പ്രചോദനത്തിനു കാരണമാകും. ഓരോരുത്തരും ആയിരിക്കുന്ന സ്ഥാനത്തു് ഒരു സ്നേഹിതനെക്കൂടെയിട്ടുവാൻ പ്രയാസമുണ്ടായിരിക്കുകയില്ല. അതു് വലിയൊരു മഹത് പ്രസ്ഥാനത്തിന്റെ ആരംഭമായി ദൈവം ഉപയോഗിക്കും.

ചുറ്റുപാടുമുള്ളവരെ നന്നാക്കുകയെന്നതുമാത്രമായിരിക്കരുതു് നമ്മുടെ ലാക്കു്. നാമെല്ലാവരും ക്രിസ്തീയ ജീവിതം ആരംഭിക്കുകമാത്രമാണു് ചെയ്തിരിക്കുന്നതു്. നമ്മുടെ ജീവിതം തന്നെയും പരിജ്ഞാനത്തിലും, സ്നേഹത്തിലും, താഴ്മയിലും, പ്രവർത്തനസന്നദ്ധതയിലു, ദൈവശബ്ദം കേൾക്കുവാനുള്ള പരിചയത്തിലും വളരെയധികം—ക്രിസ്തുവിന്റെ നിറവിനോളം സ്വർഗ്ഗീയപിതാവിന്റെ സൽഗുണപൂർണ്ണതയോളം വളരേണ്ടിയിരിക്കുന്നു. വളരുവാൻ, വ്യത്യാസപ്പെടുവാൻ, പുതിയ ആശയങ്ങൾ സ്വീകരിക്കുവാനും പ്രായോഗികമാക്കുവാനും വിസമ്മതിക്കുന്നവർ മരിച്ചവരാണു്. അവരുടെ ഹൃദയം കല്ലായിപ്പോയതത്രേ. വളരുന്നതിനും ദൈവത്താൽ ഉപയോഗിക്കപ്പെടുന്നതിനും തയ്യാറാകുക.

“എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളകയില്ല.” “എന്നിൽ വിശ്വസിക്കുന്നവന്റെ ഉ

---

ന്നു. “ഇപ്പോൾ ഈ ലോകത്തിന്റെ ന്യായവിധിയാകുന്നു” ഈ ന്യായവിധി എന്താണു? കർത്താവിനെ ക്രൂശിച്ചതുമൂലം ലോകം അതിനു വരുത്തിവച്ച ന്യായവിധി തന്നെ. കർത്താവിനെ വധിച്ച ലോകത്തിന്റെ പ്രഭു അവന്റെ ആധിപത്യം സ്ഥാപിക്കുവാൻ ശ്രമിച്ചു. എന്നാൽ അതു കർത്താവിന്റെ വാഴ്ചയിലും ലോകത്തിന്റെ പ്രഭുവിന്റെ പുറംതള്ളലിലുമാണു പര്യവസാനിച്ചതു്.

# മാർത്തോമ്മാശ്ലീഹാ അമേരിക്കയിലും

(ററി. കെ. ജോസഫ് ബി. എ. എൽ. ററി.)

## 4. തോമ്മാശ്ലീഹായുടെ

മാർ ക്രിസോസ്തോമും (chris otsom) മാർ അപ്രേമും മുതൽ ഇങ്ങോട്ടുവന്നാൽ കാണുന്നത് തോമ്മാശ്ലീഹാ പ്രസംഗിച്ച സ്ഥലങ്ങളുടെ എണ്ണം ഒന്നിനൊന്നു കൂടികൂടി വരുന്നതായിട്ടാണ്. മാർ അപ്രേം വരെയുള്ളവരും പിൽക്കാലത്തോരുമായ ബറെബ്രായ മുതലായ പശ്ചിമേഷ്യരും (എന്നുവേണ്ടാ പേർഷ്യനാദിയായ മറേഷ്യക്കാരും)—അഥവാ അവരിൽ ഭൂരിപക്ഷവും—ആദിമ രേഖയായ മർത്തോമ്മാ പ്രവൃത്തികളിലെ (Acts of Thomas) ഇൻഡ്യ മാത്രമേ തോമ്മാശ്ലീഹായിക്കു കൊടുക്കുന്നുള്ളു. ആ ഇൻഡ്യയുടെ ഇന്നഭാഗമെന്ന്; ഖബറിടമായ കലമിന (Calamina) ഉള്ള ഭാഗമെന്നു ബറെബ്രായ പറഞ്ഞു. എന്നാൽ യൂറോപ്യരിൽ മിക്കവരും (ഏഴാം ശതകത്തിലെ ഇസിദോരും മററു ചിലരും ഒഴികെ) പാശ്ചാത്യ പണ്ഡിതനായിരുന്ന അലക്സാൻഡ്രിയായിലെ ഒരിജൻ മാർത്തോമ്മസ്സു കൊടുത്ത പാർത്തിയായെ അവലംബിച്ച്, ശ്ലീഹായുടെയും ഒരിജന്റെയും കാലത്തെ ബഹുവിപുലമായ പാർത്തിയാ സാമ്രാജ്യം മുഴുവനും ആ ശ്ലീഹാസ്സു കൊടുത്തു തുടങ്ങി. പിന്നെ അതിൽ കൂടുതൽ ദേശവും അദ്ദേഹത്തിനു കിട്ടി.

അങ്ങനെയിരിക്കുമ്പോൾ ഏകദേശം 50 നുശേഷം, 1288-നുമുമ്പ് ഒരു മുസ്ലീം പുണ്യവാൻ ആഫ്റിക്കയിലെ നൂബിയായിൽ നിന്നുവന്നു മയിലാർപ്പൂരിൽവച്ച് യാദൃശ്ചിക രക്തസാക്ഷിയല്ലാതെമരിച്ച് അവിടെ ഖബറടക്കപ്പെട്ടു. അക്കാല(632)ത്തിനു ശേഷം 1288 നുമുൻപു ദക്ഷിണയിഡ്യാക്കൂടെ തോമ്മാശ്ലീഹായുടെ മതപ്രചാരണസ്ഥലവും ഖബറിടവും ആക്കപ്പെട്ടു. പാങ്കികൾ 1948-ൽ വന്നശേഷം ആ നൂബിയാക്കാരൻ അരക്തസാക്ഷി രക്തസാക്ഷിയാക്കപ്പെട്ടു; അന്നുമുതൽ മാത്രമേ മലങ്കരയുടെ മാർത്തോമ്മാകഥ (എമ്പ്രാൻ—ശൂലവധാദിയുള്ളതു) രേഖകളിൽ കാണുന്നുള്ളു എന്നാണെന്റെ അറിവ്. അതബദ്ധമാണോ?

## 5. പറങ്കിവരവും തോമ്മാക്കഥയും

പാങ്കിവരവു മുതലാണ് 50–52 (ആദ്യവരവ്), 68,72 (മരണം) മുതലായ പലവിധ മാർത്തോമ്മാ ആണ്ടുകളും അനേകം തോമ്മാസ്ഥിക്കൂടങ്ങളും തോമ്മാക്കബറുകളും ദക്ഷിണഭാരതത്തിലുളവായതു്. അവ മാത്രമല്ല, അറേബിയാ, അബിസീനിയാ, സൊക്കോട്രാദ്വീപ്, മലാക്കാ, ചീനം മുതലായവയുംകൂടെ ആ ശ്ലീഹായ്ക്കു കിട്ടി. ഒരു രേഖ മാത്രം ഉദ്ധരിക്കാം: ഒരു സുറിയാനിരേഖയുടെ ലത്തീൻ തർജ്ജമ മലങ്കരനിന്ന് 1662—4-ൽ റോമിൽ എത്തിയതിൽ സുറിയാ, അർമ്മീനിയ, മെസപ്പൊട്ടേമിയാ, സോഗ്ഡാനിയ, കാൻഡഹാർ, എന്നിവക്കു പുറമെ കാബൂൾ, കാഫ്റിസ്ഥാൻ, ചെറിയ ഗുജറാററ്, ററിബാററ്, ബംഗാൾ, ഡക്കാൻ, മയിലാപ്പൂർ എന്നിവയും കാണാം. ഫാദർ കർച്ചറിന്റെ China Illustrata (1667) എന്ന പുസ്തകം നോക്കുക. മയിലാപ്പൂരിൽ തോമ്മാശ്ലീഹാ "മെത്രാന്മാരുടെ ഒരു സുനഹദോസ്" വിളിച്ചുകൂട്ടിയെന്നും ആ സുറിയാനി രേഖയുടെ തർജ്ജമയിലുണ്ട്. സുറിയാനിമൂലരേഖ ഏതാണ്ടത്തെതെന്നു പറഞ്ഞുകാണുന്നില്ല. മററു രേഖകളിൽ ബർമ്മാ, ചീനക്കടലിലെ ദ്വീപുകൾ മുതലായവയും തോമ്മാശ്ലീഹായ്ക്കു ദത്തമായിക്കാണുന്നു. അവയിൽ മലങ്കരയെപ്പററിയും മയിലാപ്പൂരിനെപ്പററിയും മാത്രമെ മലങ്കര അകത്തോലിക്കാ നസ്രാണികൾ പിടിവാദം ചെയ്യുന്നുള്ളൂ. ചീനത്തും ബ്രസീലിലും മററും ആ ശ്ലീഹാപോയെന്നു കത്തോലിക്കർ പറയുന്നു. ആധാരം അവരുടെ വ്യാജപ്പാട്ടുമാത്രം.

## 6. കല്യാൺകാരുടെ തോമ്മാക്കഥ

തോമ്മശ്ലീഹാ ബോംബെക്കു സമീപമുള്ള കല്യാണിലും (Kalyan) ചെന്നെന്ന് (ബർത്തലോമ്മായും ചെന്നെന്നും) ആ സ്ഥലത്തുചെന്നു താമസിക്കുന്ന മലങ്കര നസ്രാണികൾ പറഞ്ഞും പ്രസിദ്ധപ്പെടുത്തിയും തുടങ്ങിയിരിക്കുന്നു. മലങ്കരസഭാ താരകയുടെ

---

ള്ളിൽനിന്നു ജീവജലത്തിന്റെ നദികൾ ഒഴുകും.

(ഈ പംക്തിയുടെ ഉദ്ദേശം, ജീവിതത്തിലെ പ്രധാന കാര്യങ്ങളെക്കുറിച്ച് ചിന്തിക്കുവാൻ യുവാക്കളെ സഹായിക്കുക എന്നതാണെന്ന് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ പംക്തികളിൽ പ്രതിപാദിക്കപ്പെടുന്നതോ അല്ലാത്തതോ ആയി, യുവമനസ്സിൽ പ്രധാന്യമുള്ള വിഷയങ്ങളെപ്പററിയുള്ള ചോദ്യങ്ങൾക്ക് എഴുത്തുമൂലമോ, ഈ പംക്തിമൂലമോ മറുപടി കൊടുക്കാൻ ലേഖനകർത്താവു ശ്രമിക്കുന്നതായിരിക്കും. പേരുകൾ പ്രസിദ്ധീകരിക്കുന്നതല്ല. എഴുത്തുകൾ മറുപടിക്കുള്ള സ്റ്റാമ്പുസഹിതം, (രണ്ടണാകവറിൽ) "തീത്തൂസ്" C/o ചർച്ചുവീക്ക്‌ലി കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.

ച. വീ. പ.)

Reg. 64 No. T Licence No. 498 Dated 20-8-1946 M. Reg. 528

# THE CHURCH WEEKLY

(5-ാം പേജിൽനിന്നു തുടർച്ച)

നത്തിന്റെ ധ്വനി അതിവിശാലമായ ആ ഡിറ്റോറിയത്തിൽ അവത്തിച്ചു മാറ്റൊലിക്കൊണ്ടു. പൊടുന്നനവെ ഹാളിലെ ദീപങ്ങളെല്ലാം അണഞ്ഞു. അന്ധകാരാവൃതമായ അന്തരീക്ഷത്തിൽ വികാരഭരിതരായ ജനങ്ങൾ വേദിയിലേക്കു നോക്കി. രക്തവർണ്ണത്തിലുള്ള ഭീമാകാരമായ തിരശ്ശീല സാവധാനത്തിൽ ചുരുങ്ങി ഉയർന്നു. അതിന്റെ പുറകിലുള്ള ഇന്ദ്രനീലമായ യവനിക പിളർന്നു ഇരുവശത്തേക്കും നീങ്ങി. ഹൃദ്യമനോഹരമായ പശ്ചാത്തലത്തിനെതിരെ ഉദ്ദേശം പതിനഞ്ചടി ഉയരമുള്ള ധവളപാവനമായ ഒരു തടിക്കുരിശു് മെല്ലെ വെളിപ്പെട്ടു. വിദഗ്ദ്ധമായ വൈദ്യുതി വെളിച്ചവ്യാപാരത്തിൽ ഈ മഹദ്ദർശനം ഹൃദയസ്പർശകമായിരുന്നു. ക്രൂശിൽമാത്രം തിളങ്ങിവിളങ്ങുന്ന ധവളരേഖകളും, ചുറ്റും ശോകദ്യോതകമായ കൃഷ്ണകിരണങ്ങളും വർദ്ധമാനമായി പ്രതിബിംബിച്ചുകൊണ്ടിരുന്നു, തിമിരാവൃതമായ ലോകത്തിൽനിന്നും ശോകമൂകമായ കാൽവറിയിൽക്രൂര ഏകാശാബന്ധമായ ക്രൂശിന്മേൽ നിർമ്മലമായ നേത്രങ്ങൾ നിഷ്പന്ദമായി നിപതിച്ചു. ആദരണീയമായ സാവധാനതയാൽ ആകർഷകമായ പദവിന്യാസങ്ങൾ അന്ധകാരത്തിന്റെ നിഴലുകളിൽനിന്നും അശയുടെ വെളിയിലേക്കു പ്രശാന്തമായി പ്രവേശിച്ചു. ഒരു നീഗ്രോ വനിതയും ഒരു വെള്ളക്കാരനും ക്രൂശിന്റെ പുരോഭാഗത്തേക്കു മന്ദം മന്ദം നീങ്ങി നമ്രശിരസ്കരായിനിന്ന മാത്രയിൽ "Were you there when they crucified my Lore? ....Oh, sometimes it causes me to tremble! tremble! tremble!..." എന്ന വിശ്വവിഖ്യാതമായ നീഗ്രോ ഭക്തിഗാനം ഏറ്റവും ഭക്തിനിർഭരമായ സ്വരത്തിൽ വിവിധ ദിക്കുകളിൽനിന്നും ഹാളിലേക്കു പ്രവഹിച്ചു. അതെ, എന്റെ കർത്താവായ ക്രിസ്തുവിന്റെ ക്രൂശിലല്ലാതെ ഒന്നിലും പ്രശംസിപ്പാൻ എനിക്കില്ല "ക്രിസ്തുവിന്റെ രാജ്യം—മനുഷ്യന്റെ പ്രത്യാശ."

---

ക്രിസ്തുമസ്സ് ലക്കം 255—6—ാം പുറം) നോക്കുക. തെളിവശേഷമില്ലാത്ത രണ്ടുകാര്യങ്ങളാണിവ. കല്യാണിൽ വന്നതിനോ മലങ്കരെ വന്നതിനോ തെളിവു ചോദിച്ചാൽ അവിടങ്ങളിലെ നസ്രാണികൾ പരിഭവിക്കും. എന്നാൽ മയിലാപ്പൂരിലെ പല ഖബറുകൾക്കും പല അസ്ഥിക്കൂടങ്ങൾക്കും പോലും തെളിവുചോദിച്ചാൽ മയിലാർപ്പൂർക്കാർ കലമ്പുകയില്ല. ക്രിസ്തുമസ്സു ലക്കം ആത്മബോധിനിയിലെ ലേഖനം (281—283—ാം പുറം) നോക്കുക. ചരിത്രപണ്ഡിതന്മാരും കലമ്പുകയില്ല. (283—4—ാം പുറം.) ഓർത്തോനായിൽ 1258 മുതൽ വണങ്ങപ്പെട്ടുവരുന്ന ആ മാത്തോമ്മാസ്ഥിക്കൂടമേ മലങ്കരകാത്തോലിക്കർ ആവശ്യപ്പെടുന്നുള്ളു. 1422 ലും 23 ലും എടുത്തവരണ്ടും വ്യാജാസ്ഥിക്കൂടങ്ങളാണോ? (തുടരും)

---

## നവപൂജാർപ്പണം

പുന്നസ്സാപ്പള്ളിൽ ബ. പി. പി. പൗലോസ് കശീശായുടെ നവപൂജാർപ്പണം ഫെബ്രുവരി 17-ാംനു- ഞായറാഴ്ച കോട്ടപ്പടി ഹെബ്രോൻ പള്ളിയിൽ വച്ചു മല്പാൻ എൻ. കോരതു കത്തനാരുടെയും മറ്റു പല പട്ടക്കാരുടെയും സഹകരണത്തിൽ നിർവഹിക്കപ്പെട്ടു.

## അങ്കമാലി

മാർ ഇഗ്നാത്തിയോസ് സുവിശേഷസംഘത്തിന്റെ 12-ാം വാർഷിക റിപ്പോർട്ടു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ജാതിമതവ്യത്യാസം കൂടാതെ സാധുക്കൾ, നിസ്സഹായരുമായവർക്കു കഴിവുള്ള എല്ലാവിധ സഹായങ്ങളും ചെയ്തുകൊടുത്തു അവരെ ഉദ്ധരിക്കുകയാണു് പ്രസ്തുതസംഘത്തിന്റെ ഉദ്ദേശം. സംഘത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ധർമ്മാസ്പത്രിയും, ഒരു പബ്ളിക്കു ലൈബ്രറിയും മറ്റു ഇതര ആദ്ധ്യാത്മിക പ്രവർത്തനങ്ങളും നടക്കുന്നുണ്ടു്. റിപ്പോർട്ടുവർഷത്തിൽ 3432 രൂപാ 10ണ. വരവും 3210 രൂപാ ചെലവുമുണ്ടു്.

---

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്കു് | " | 3 | 0 | 0 |
| ഒറ്റപ്രതി | " | 0 | 2 | 0 |



Printed and Published by N. M. Abraham B. A. at The Malayala Manoram Press Kottayam.